

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

# MALANKARA ORTHODOX SYRIAN CHURCH




Vol. 2 No. 23 THE ONLINE OFFICIAL NEWS BULLETTIN 2019 June 8

## പെന്തിക്കോസ്തികാലം | SEASON OF PENTECOST

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
|  |  |  |  |  |  |  |





കുന്നംകുളം സെന്റ് ലാസർ പഴയപള്ളിയിൽ പ. പാമ്പാടി തിരുമേനിയുടെ നാമത്തിലുള്ള ഹാളിന്റെ കൂദാശാ കർമ്മം പ. കാതോലിക്കാ ബാവ നിർവ്വഹിച്ചു.




പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനി ഉപയോഗിച്ചിരുന്ന കാസ പ. കാതോലിക്കാ ബാവാ ആർത്താറ്റ് സെന്റ് മേരീസ് കത്തീഡ്രലിൽ സ്ഥാപിച്ചു.



പരിസ്ഥിതി ദിനാചരണത്തിന്റെ ഭാഗമായി സമഷ്ടിയിൽ കുര്യാക്കോസ് മാർ ക്ലീമിസ് മെത്രാപ്പോലീത്ത വൃക്ഷത്തൈ നടുന്നു.



Metropolitans Yakob Mar Elias of Brahmavar Diocese, Dr. Youhanon Mar Chrysostomos of Niranam Diocese and Dr. Joseph Mar Dionysius of Calcutta Diocese, visited H.H. Abune Mathias, Co-Patriarch and Catholicos of the Ethiopian Orthodox Tewahedo Church, at the Church Headquarters in Addis Ababa.



ഡൽഹി ഭദ്രാസന മെത്രാപ്പോലീത്താ ഡോ. യൂഹാനോൻ മാർ ദിമിത്രിയോസിന്റെ നേതൃത്വത്തിൽ കേന്ദ്ര വിദേശകാര്യ - പാർലമെന്ററി സഹമന്ത്രി വി. മുരളീധരനെ സന്ദർശിച്ച് പ. കാതോലിക്ക ബാവായുടെയും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടേയും ആശംസകൾ അറിയിച്ചു.



അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്ത യൂഹാനോൻ മാർ പോളിക്കാർപ്പോസ് എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ അദ്ധ്യക്ഷൻ പ. മത്ഥ്യാസ് പാത്രിയർക്കീസ് ബാവായെ സന്ദർശിച്ചു.

സുവർണ്ണ വചനങ്ങൾ

# സഭയെ ദ്രോഹിച്ചവരെയെല്ലാം ദൈവം തകർത്തു: പ. കാതോലിക്കാബാവാ

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ദൈവത്തിന്റേതാകയാൽ അതിനെ ദ്രോഹിച്ചവരെയെല്ലാം ദൈവം നശിപ്പിച്ചു എന്നും ഈ സഭയെ ആർക്കും നിർമ്മൂലമാക്കാൻ സാധ്യമല്ലെന്നും ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ പരമാധ്യക്ഷനും മലങ്കര മെത്രാപ്പോലീത്തായുമായ മാർ ബസ്സേലിയോസ് മാർത്തോമ്മാ പൗലൂസ് രണ്ടാമൻ കാതോലിക്കാ ബാവാ പ്രസ്താവിച്ചു. കേരളത്തിലെ സംസ്കാര സമ്പന്നരായ ഹൈന്ദവരും മഹാന്മാരായ രാജാക്കന്മാരും സഭയെ ആദരിക്കുകയും സഭാംഗങ്ങൾക്ക് എല്ലാവിധ പ്രോത്സാഹനങ്ങളും നൽകുകയും ചെയ്തു. കൂടാതെ മഹാരാജാക്കന്മാർ ജനങ്ങൾക്കു ഉന്നത പദവികളും ചെപ്പേടുകളും മറ്റും നൽകി സഭയെ വളർത്തുകയാണുണ്ടായതെന്നും ബാവാ നന്ദിപൂർവ്വം അനുസ്മരിച്ചു.

2019 മെയ് ഒടുവിൽ യുവജനപ്രസ്ഥാനത്തിന്റെ തൃശ്ശൂരിൽ ചേർന്ന വടക്കൻ മേഖല സമ്മേളനം ഉദ്ഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു ബാവാ. യോഗത്തിൽ പ്രസ്ഥാനം പ്രസിഡന്റ് ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിച്ചു. വൈദിക സെമിനാരി പ്രിൻസിപ്പൽ ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, അസോസിയേഷൻ സെക്ര



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ക്രൈസ്തവ യുവജന പ്രസ്ഥാനത്തിന്റെ വടക്കൻ മേഖലാ സംഗമം തൃശൂരിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു.

ട്ടറി ബിജു ഉമ്മൻ, കൊച്ചി ഭദ്രാസന സെക്രട്ടറി ഫാ. സി. എം. രാജു, സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രൽ വികാരി ഫാ. ഡാനിയൽ തോമസ്, തോമസ് പോൾ മ്പാൻ, എൽജോ സി. ചുമ്മാർ, ഫാ. വർഗീസ് ടി. വർഗീസ്, ജോജി പി. തോമസ് എന്നിവർ പ്രസംഗിച്ചു.

കാതോലിക്കാ ബാവായുടെ അതിശ്രദ്ധേയമായ പ്രസംഗത്തിന്റെ പൂർണ്ണരൂപം ചുവടെ ചേർക്കുന്നു:

ഇന്നേ ദിവസം ഇവിടെ ഈ സമ്മേളനം നടത്തുന്നതിൽ വ്യക്തിപരമായി ഒരുപാട് ആഹ്ലാദ നിറവിലാണ് ഞാൻ നിൽക്കുന്നത്. ഒന്നാമതായി എനിക്ക് പറയാനുള്ളത് ഈ ദേവാലയത്തിൽ ഏകദേശം രണ്ട് വർഷം താമസിച്ചാണ് ഞാൻ എന്റെ ഡിഗ്രി പഠനം പൂർത്തീകരിച്ചത്. തൃശൂർ സെന്റ് തോമസ് കോളജിൽ ഒരു വിദ്യാർത്ഥിയായി ചേർന്നപ്പോഴാണ് ഈ പള്ളിയിൽ വന്ന് താമസിച്ചത്. ഇവിടെയും ചെമ്പുക്കാവിലും രണ്ടിടത്തും കൂടി താമസിച്ചിട്ടാണ് വിദ്യാഭ്യാസം പൂർത്തിയാക്കിയത്. വ്യക്തിപരമായി പറയുമ്പോൾ സ്വന്തം വീട്ടിലേക്ക് വന്ന പ്രതീതിയാണ് ഇപ്പോൾ.

രണ്ടാമത്തെ കാര്യം വട്ടശേരിൽ തിരുമേനിയുടെ വലംകൈയും ഇടംകൈയുമായി അത്മായ പ്രമുഖർ ഉണ്ടായിരുന്നു. അതിന് വടക്കൻ മേഖലയിലെ അത്മായ പ്രമുഖൻ എന്ന് പറയുന്നത് മഴുവഞ്ചേരിപറമ്പത്ത് എം. എ. ചാക്കോയാണ്. അദ്ദേഹത്തെ അന്നത്തെ കൊച്ചി രാജാവിന്റെ അഭ്യന്തര മന്ത്രാലയത്തിന്റെ അധിപതി എന്ന് വേണമെങ്കിൽ വിശേഷിപ്പിക്കാം. അദ്ദേഹമായിരുന്നു തൃശൂർ ടൗൺ ഹാൾ പണിയിച്ചത്. എം. എ. ചാക്കോ രാജാവിന്റെ കണ്ണിലുണ്ണിയായിരുന്നു. ഈ ദേവാലയത്തിന്റെ പുരയിടം മുഴുവനും അദ്ദേഹത്തിന്റെ വകയായിരുന്നു. ഒരു മകളെ ഈ ഇടവകയിലേക്ക് വിവാഹം ചെയ്ത് അയച്ചു. ആ വനിത കടവിൽ കുടുംബത്തിലെ സാത്വികനും ദൈവ ഭക്തനുമായ പൗലൂസ് ജഡ്ജിയുടെ സഹധർമ്മിണിയാണ്. പൗലൂസ് ജഡ്ജി ആയിരുന്നു ഞങ്ങളുടെ വാർഡനായിരുന്നത്. അപ്പോൾ പല കാരണങ്ങളാലും ഈ സ്ഥലം എന്നെ സംബന്ധിച്ചിടത്തോളം വൈകാരികമായും അതേസമയം സഭയെ സംബന്ധിച്ച് വളരെ പ്രാധാന്യവും ഉള്ള കേന്ദ്രം കൂടിയാണ് എന്നത് നിങ്ങൾ ഓർക്കണം. സാന്ത്വനത്തിൽ നിന്ന് എന്റെ കുറെ കുട്ടികൾ വന്നിട്ടുണ്ട്. അതിൽ ഏറ്റവും പെട്ടെന്ന് എന്നെ ആകർഷിക്കുന്ന ഒരാളുണ്ട്. പ്രിയപ്പെട്ട ജൂണോ. അതുപോലെ തന്നെ അവരുടെ പാട്ടും കലയും മിമിക്രിയുമൊക്കെ അസാധാരണമായ കഴിവുകളോടെ അവർ അവതരിപ്പിക്കാറുണ്ട്. അവരോടൊപ്പം എല്ലാ വർഷവും ഒരു ദിവസം ഞാൻ ചെലവഴിക്കും. അതിൽ ജൂണോയെ ഞാനൊന്നു നോക്കി. അപ്പോഴാണ് അവർ ഇവിടെ ഇരിക്കുന്നത് കണ്ടത്. വളരെ സന്തോഷം. എന്റെ സ്വന്തം കുട്ടികളെപ്പോലെ ഞാൻ സ്നേഹിക്കുകയും ചെയ്യുന്നു. അവരെ വളർത്തുന്നവരും ഇവിടെ എത്തിയിട്ടുണ്ട്.അതും വളരെ സന്തോഷമായി തോന്നുന്നു.

എനിക്ക് നിങ്ങളോട് പറയാനുള്ളത്. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ദൈവത്താൽ അനുഗ്രഹിക്കപ്പെട്ട സഭയാണ്. ഈ സഭയെ തട്ടി തകർക്കുവാൻ ആര് ശ്രമിച്ചാലും സ്വയം തകരുകയാണ്. അത് വ്യക്തിയാകട്ടെ, പ്രസ്ഥാനമാകട്ടെ, ഒരു രാഷ്ട്രീയ പാർട്ടിയാകട്ടെ. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ദൈവത്തിന്റെ സ്ഥാപനമാണ്. ആ സ്ഥാപനത്തോട് ആരെങ്കിലും ഏതെങ്കിലുംവിധത്തിൽ പോരാടി വിജയിക്കുവാൻ ഉദ്ദേശിക്കുന്നുണ്ടെങ്കിൽ, പോരാട്ടം ദൈവത്തോടാണ്. ആ പോരാട്ടം ഒരിക്കലും വിജയിക്കാൻ പോകുന്നില്ല എന്നത് വസ്തുതയാണ്. അതുകൊണ്ട് നമ്മളാരും പതറേണ്ട കാര്യമില്ല. പക്ഷേ നിലപാടുകൾ ഉണ്ടാവണം.

നമ്മുടെ സഭയുടെ ആരംഭം ഓർക്കുക. പ. മാർത്തോമ്മാ ശ്ലീഹാ മുഖാന്തരമാണ് ക്രൈസ്തവ സഭ ഭാരതത്തിൽ ആരംഭിക്കുന്നത്. ഇസ്രായേലിൽ നഷ്ടപ്പെട്ടുപോയ ആടുകളെ നിങ്ങൾ അന്വേഷിക്കണമെന്ന് കർത്താവ് തന്റെ അപ്പോസ്തോലന്മാരെ വളരെ നേരത്തെ ഓർപ്പിച്ചിട്ടുണ്ട്. കേരളത്തിലും മദ്രാസിലും കൽക്കട്ടായിലും ബോംബെയിലും വളരെ യഹൂദന്മാരുണ്ടായിരുന്നു. ചിതറിപ്പോയ ആട്ടിൻകൂട്ടമാണ് അത്. അവരെ അന്വേഷിച്ച് കണ്ടുപിടിക്കുക എന്ന ക്രിസ്തുവിന്റെ ദൗത്യം അപ്പോസ്തലന്മാർ സ്വീകരിക്കുകയായിരുന്നു. ഇവിടെ എറണാകുളത്ത് ജ്യൂ സ്ട്രീറ്റ് എന്ന തെരുവുണ്ട്. ഫോർട്ട് കൊച്ചിയിൽ സുനഗോഗ് ഉണ്ട്. മദ്രാസിൽ ഒരു കബറിടം ഉണ്ട്. തിരുവിതാംകോട് ചെല്ലുമ്പോൾ, രണ്ടായിരം വർഷം പഴക്കമുള്ള ദൈവാലയം ഉണ്ട്. അങ്ങനെയൊക്കെ പാരമ്പര്യമുള്ള നാഷണൽ ചർച്ചാണ് (ദേശീയസഭ) നമ്മുടേത്. ഇന്ന് പെയ്ത മഴയിൽ മുളച്ചു പൊങ്ങിയ ഒരു മലങ്കരസഭയല്ല നമ്മൾ എന്നത് ഓർക്കുക. നമുക്ക് ധാരാളം പ്രതിസന്ധികൾ ഉണ്ടായിട്ടുണ്ട്. പക്ഷേ ഈ പ്രതിസന്ധികൾ ഉണ്ടായിട്ടുള്ളത് നമ്മിൽ നിന്നല്ല; വിദേശ രാജ്യങ്ങളിൽ നിന്നാണ്. എല്ലാ കാലത്തും

അത് ഉണ്ടായിട്ടുണ്ട്. പോർച്ചുഗീസ് ഭരണകാലത്തും പിന്നീട് ആംഗ്ലിക്കൻ ഭരണകാലത്തും തുടർന്ന് ബ്രിട്ടീഷ് ഭരണകാലത്തുമൊക്കെ ഉണ്ടായിട്ടുണ്ട്. വിദേശരാജ്യങ്ങൾ നമ്മെ തകർക്കുവാനുള്ള പ്രവണത, സാമൂഹിക-മത-രാഷ്ട്രീയമായി ഉണ്ടായിട്ടുണ്ട്. വ്യാപാരത്തിന് വേണ്ടി ഈ രാജ്യത്തിലേക്ക് വന്ന പോർച്ചുഗീസുകാരനായ വാസ്കോഡ ഗാമ വ്യാപാരം ചെയ്ത് പതിയെ പതിയെ രാജ്യത്തിന്റെ ഭരണവും കൈക്കലാക്കുകയാണ്. അത് എന്തുകൊണ്ടാണ് എന്ന് ചോദിച്ചാൽ, നമ്മുടെ പൂർവികർ നിഷ്കളങ്കരും ആത്മാർത്ഥയുള്ളവരും, ഏത് കാര്യവും പറഞ്ഞാലും വിശ്വസിക്കത്തക്കവിധമുള്ള വിശാലഹൃദയരുമായ തലമുറയായിരുന്നു. എപ്പോഴും നമ്മെ സഹായിച്ചു വന്നത് ഹൈന്ദവ രാജാക്കന്മാരാണ്. വിദേശ രാജ്യങ്ങൾ അല്ല.

കുന്നംകുളത്ത് അമ്പലപള്ളി എന്നൊരു ദേവാലയമുണ്ട്. അന്നത്തെ കൊച്ചി മഹാരാജാവ് കുന്നംകുളത്തേക്ക് എഴുന്നള്ളിയപ്പോൾ അദ്ദേഹത്തിന്റെ വാത്സല്യ പ്രജകൾ പറഞ്ഞു, ആരാധിക്കാൻ ഒരിടം ലഭിച്ചിരുന്നുവെങ്കിൽ നന്നായിരുന്നു എന്ന്. അവിടെ പൂജയില്ലാത്ത ഒരു ക്ഷേത്രം ഉണ്ടായിരുന്നു. അത് ആരാധന നടത്തുവാൻ കൊടുക്കുകയാണ് ചെയ്തത്. ആ ഹൈന്ദവ രാജാക്കന്മാർ വിശാല ഹൃദയം ഉള്ളവരായിരുന്നു. ആരാണ് നമുക്ക് ചെപ്പേട് തന്നത്? ക്രിസ്ത്യാനികൾക്ക് പ്രത്യേക പദവികൾ തന്നത്? വിദേശത്തെ ആരും നമുക്ക് ചെപ്പേട് തന്നിട്ടില്ല. ഇവയൊക്കെ സത്യത്തിന്റെ മുദ്രകളാണ്. ഈ മുദ്രകൾ തച്ചുടയ്ക്കാൻ ആർക്കും സാധ്യമല്ല. ഇവിടെ യഹൂദ പാരമ്പര്യവും ഉണ്ടായിരുന്നു എന്നത് ആരും നുണ പറഞ്ഞ് സൃഷ്ടിക്കേണ്ടതല്ല. അതിന്റെ അടയാളങ്ങളും മുദ്രകളും ഇന്നും ഉണ്ട്. നമുക്ക് പദവികൾ തന്നത് ഹൈന്ദവ രാജാക്കന്മാരാണ്. അവർ പറയുന്നത്, ക്രൈസ്തവരെ നമുക്ക് വിശ്വസിക്കാം. അവർ ഒരിക്കലും ചതി ചെയ്കില്ല എന്നുള്ള സർട്ടിഫിക്കറ്റ് ചരിത്രം വായിക്കുമ്പോൾ മനസിലാക്കാവുന്നതാണ്. പുത്തേഴത്ത് രാമമേനോൻ കൊച്ചി രാജ്യത്തിന്റെ ചരിത്രമെഴുതിയപ്പോൾ, പല പരാമർശങ്ങളും നൽകിയിട്ടുണ്ട്.

വെറുതെ ഓലപ്പാമ്പ് കാണിച്ച് നമ്മെ കുറ്റവാളികളാക്കി ആരെങ്കിലും ചിത്രീകരിക്കുന്നുവെങ്കിൽ, സ്വയം കുറ്റവാളികളായതുകൊണ്ട് അവർ അത് മറ്റ് ഒരാളിൽ ചാർത്തി രക്ഷപ്പെടാൻ ശ്രമിക്കുന്നു എന്നേ ഉള്ളു. നമ്മുടെ ആളുകൾ സത്യസന്ധരാണ്. ഈ സത്യസന്ധത അൽപം കൂടി പോയത് കൊണ്ട് മാത്രമാണ് കുതന്ത്രങ്ങളും കൗശലങ്ങളും മനസിലാക്കാനുള്ള തീക്ഷ്ണത നമ്മുടെ പിതാക്കന്മാർക്കില്ലായിരുന്നു. ആ തീക്ഷ്ണത എടുത്തത് വട്ടശ്ശേരിൽ തിരുമേനിയുടെയും പുലിക്കോട്ടിൽ തിരുമേനിയുടെയുമൊക്കെ കാലത്താണ്. പക്ഷേ അതിന്റെ വാലായ്മ ഇപ്പോഴും കിടക്കുകയാണ്. അത് അവിടെ കിടക്കട്ടെ. എന്നാലും നമ്മൾ പതറേണ്ടതില്ല. കാരണം നീതിന്യായ കോടതികളാണ് ഒരു ജനാധിപത്യ രാജ്യത്തിന്റെ അവസാനത്തെ വാക്ക്. നീതിന്യായ കോടതികളെ വെല്ലുവിളിക്കുന്നത് രാജ്യദ്രോഹമാണ്. അതാരായിരുന്നാലും കൊള്ളാം. അത് ഏതെങ്കിലും സ്വാധീനം ഉപയോഗിച്ച് നീതി ന്യായ കോടതികളെ വെല്ലുവിളിക്കുന്നത് നാശത്തിനാണ്. അത് ഒരാളുടെ നാശത്തിനല്ല സർവ്വരുടേയും നാശത്തിന് ആയിരിക്കും. അതുകൊണ്ട് അങ്ങനെയുള്ള തിരിച്ചറിവുകൾ ഉണ്ടാവണം. അല്ലാതെ വേറൊരു രാജ്യത്ത് ചെന്ന് അവരുടെ ഭരണത്തേയോ നിയമസംഹിതകളേയോ വിമർശിക്കുന്നവർ ആരെങ്കിലുമുണ്ടോ? ഏതെങ്കിലും രാജ്യത്ത് നടക്കുമോ അത്? ഇത് ജനാധിപത്യ രാജ്യമായതുകൊണ്ടാണ് ഇവിടുത്തെ സംവിധാനത്തെ, നിയമസംഹിതയെ വിമർശിച്ച് പ്രസംഗിപ്പാൻ തക്കവണ്ണം ധൈര്യപ്പെടുന്നത്. ഇത് ഗൾഫിലോ മറ്റ് ഏതെങ്കിലും രാജ്യത്തോ ആണെന്നുണ്ടെങ്കിൽ ആ പ്രസംഗിച്ച ആൾ പിന്നെ വെളിച്ചം കാണുകയില്ല. എവിടെപ്പോയെന്നോ മറ്റോ അന്വേഷിച്ച് കണ്ടെത്താൻപോലും കഴിയുകയില്ല. അതുകൊണ്ട് എനിക്ക് പറയാനുള്ളത്, ധൈര്യമായി ദൈവത്തിൽ ആശ്രയിച്ചു മുൻപോട്ടു പോകാം.

ഈ സഭയെ തകർത്ത് തരിപ്പണമാക്കുവാൻ ആർക്കും സാധ്യമല്ല. കാരണം ഈ സഭ, ദൈവത്തിന്റെ സ്ഥാപനമാണ്. ഇത് സ്ഥാപിച്ചത് ഒരു അപ്പോസ്തോലനാണ്. അല്ലാതെ വേറെ ആരെങ്കിലും വന്ന് ഒരു വിത്ത് കുഴിച്ചിട്ട് ഉണ്ടായതല്ല ഈ മലങ്കരസഭ. ആ പ്രൗഢിയും ആഭിജാത്യവും നമുക്ക് ഉണ്ടാകണം. ഒരു ക്രൈസ്തവ സാക്ഷ്യം നമുക്കുണ്ടാവണം. നാം ഒന്നിലും പതറേണ്ടതില്ല. പക്ഷേ 430 വർഷക്കാലം അടിമകളായി ജീവിച്ചിരുന്ന, യിസ്രായേല്യരെ യഹോവ നേരിട്ട് ഇടപെട്ട് അവിടെ നിന്ന് അവരെ സ്വാതന്ത്ര്യത്തിലേക്ക് നയിച്ചപ്പോൾ ആദ്യം മോശയെ എതിർക്കുന്നത് യിസ്രായേല്യർ തന്നെയാണ്. ചെങ്കടലിന്റെ മുൻപിൽ വന്നപ്പോൾ മോശയോട് വളരെ രോഷാകുലരായിയാണ് ആ ആളുകൾ പ്രതികരിച്ചത്. അതുകൊണ്ട് ഇതൊക്കെ താൽക്കാലികമാണ്. സ്ഥായിയായി ഈ സഭ നിലനിൽക്കും. ലോകാന്ത്യത്തോളം നിലനിൽക്കും. ഈ സഭയെ ഏതെങ്കിലും വ്യക്തിയോ, ഏതെങ്കിലും സംഘടനയോ, ഏതെങ്കിലും ഗവൺമെന്റോ ആക്രമിക്കുന്നുണ്ടെങ്കിൽ അത് അവരുടെ നാശത്തിനാണ്. അല്ലാതെ വേറെ ഒന്നിനും ആയിരിക്കുകയില്ല. ഇത് നാം കണ്ടുകൊണ്ടിരിക്കുന്ന സത്യമാണ്. മലങ്കരസഭയെ ആരെങ്കിലും ബോധപൂർവ്വം തകർക്കാനോ ആക്രമിക്കാനോ ഏതെങ്കിലും വഴിയിൽ ശ്രമിച്ചിട്ടുണ്ടെങ്കിൽ അത് അവരുടെ തന്നെ നാശത്തിനാണ്. അതുകൊണ്ട് എനിക്ക് പറയാനുള്ളത്, ഒരു നീതിപീഠത്തിന്റെ ന്യായം, ഈ നീതിപീഠത്തെ സമീപിക്കുന്നവർ ഇതിൽ വിശ്വസിക്കില്ല എന്നു പറയുന്നവരാണ്. അവർ സത്യസന്ധരായി വെറുതെ ഇരിക്കുകയുമല്ല. ഇതെല്ലാം നമ്മുടെ സാധാരണക്കാരെ തെറ്റിദ്ധരിപ്പിച്ച് ധനം ആർജ്ജിച്ച്, നമ്മുടെ ധനം ദുർവിനിയോഗം ചെയ്യുവാൻ ഉള്ള ചില വ്യക്തികളുടെ സ്വാധീനമാണെന്നത് പറയാതിരിക്കാൻ സാധ്യമല്ല. ഞാൻ വാക്കുകൾ ദീർഘിപ്പിക്കുന്നില്ല. നിങ്ങളെ ഏവരേയും കണ്ടതിലുള്ള സന്തോഷം നിസ്സീമമാണ്.



അഭിവന്ദ്യ ക്രിസോസ്റ്റമോസ് തിരുമേനി ഇതിന്റെ ചുക്കാൻ പിടിക്കാൻ തുടങ്ങിയപ്പോൾ ഇതൊരു ചൈതന്യമുള്ള പ്രസ്ഥാനമായിട്ട് ഞാൻ കാണുന്നു. യുവജനപ്രസ്ഥാനത്തിന്റെ പ്രസിഡന്റായി ഞാനും നാല് കൊല്ലം ഇരുന്നിട്ടുണ്ട്. പക്ഷേ അന്നൊന്നും സാധിക്കാത്തതാണ് ഇപ്പോളത്തെ യുവതലമുറ ചെയ്യുന്നത്. തീർച്ചയായും ആ കാര്യത്തിൽ ഞാൻ യുവജനപ്രസ്ഥാനത്തിന്റെ പ്രധാന അമരക്കാരനായിരിക്കുന്ന ക്രിസോസ്റ്റമോസ് തിരുമേനിയേയും അതുപോലെ തന്നെ ജനറൽ സെക്രട്ടറി വർഗീസ് വർഗീസ് അച്ചനേയും വൈസ് പ്രസിഡന്റിനെയും അനുമോദിക്കുന്നു. വിളക്കുമരം പോലെ ശോഭിക്കുന്ന കഷ്ടപ്പാടുകളിലൂടെ പോകുന്ന വൈദികരുണ്ട്. അതിലൊരാളായ തോമസ് പോൾ റമ്പാച്ചൻ, എന്തു മാത്രം പീഡനങ്ങളും പരിഹാസങ്ങളുമാണ് അനുഭവിക്കുന്നത്. എന്ത് തെറ്റാണ് അദ്ദേഹം ചെയ്തതെന്ന് ആർക്കും പറയാനില്ല. ചേലക്കര പള്ളി വികാരിയായ കെ. പി. ഐസക്ക് അച്ചൻ, ഒരു കാരണവും ഇല്ലാതെ വിയ്യൂർ സെൻട്രൽ ജയിലിൽ അടയ്ക്കപ്പെട്ടു. അദ്ദേഹം ചെയ്തതോ, നമുക്ക് അവകാശമുള്ള പള്ളിയ്ക്കകത്ത് പ്രവേശിച്ച് നമസ്കരിച്ചു. 42 പേരെയാണ് അന്ന് ജയിലിൽ അടയ്ക്കുവാൻ പോലീസ് സ്റ്റേഷനിൽ കൊണ്ടുപോയത്. 11 സ്ത്രീകൾ ഉണ്ടായിരുന്നു. ബാക്കി 31 പേരും ജയിലിൽ അടയ്ക്കപ്പെട്ടു. ഇങ്ങനെയുള്ള ശാപങ്ങൾ, ദൈവകോപങ്ങൾ ഇതൊക്കെ പ്രവർത്തിച്ചവർക്ക് മായിച്ച് കളയുവാൻ ഒക്കും എന്ന് എനിക്ക് തോന്നുന്നില്ല. അല്ലെങ്കിൽ ദൈവം മരിച്ചവനായിരിക്കണം. ദൈവമില്ലാത്തിടത്ത് ഇത് ചേരും. അന്നത്തെ മുഖ്യമന്ത്രിയോട് ഞാൻ ചോദിച്ചു. എന്താണ് ഇങ്ങനെ ചെയ്തത്? നിയമം ലംഘിച്ചു എന്ന് മറുപടി. ഞാൻ വീണ്ടും ചോദിച്ചു, നിയമം ലംഘിക്കുന്നവരോട് എല്ലാം ഇങ്ങനെയാണോ ചെയ്യുന്നത് എന്ന്. മൗനം ആയിരുന്നു ഉത്തരം. പ്രിയമുള്ളവരേ, അങ്ങനെ തകർക്കാൻ ആർക്കും സാധിക്കില്ല.

ദൈവത്തിൽ ആശ്രയിക്കുക. ക്രിസ്തുവിന്റെ സാക്ഷ്യം ഉണ്ടാകട്ടെ. അടിപതറേണ്ട ആവശ്യമില്ല. ആരെങ്കിലും പരിഹസിക്കട്ടെ. ആരെങ്കിലും ഉപദ്രവിക്കട്ടെ. ആരെങ്കിലും വഞ്ചിക്കട്ടെ. എന്തെങ്കിലും ആയിക്കൊള്ളട്ടെ. നമ്മൾ എടുക്കുന്ന നീതിയുടെ നിലപാടുകൾക്കും ശരിയുടെ നിലപാടുകൾക്കുമായി നമുക്ക് ജീവിക്കാം. ദൈവം അനുഗ്രഹിക്കട്ടെ. ❑

ആരാധനാ കലണ്ടർ

# "ഞാൻ പിതാവിനോടു ചോദിക്കും; അവൻ സത്യത്തിന്റെ ആത്മാവ് എന്ന മറ്റൊരു കാര്യസ്ഥനെ എന്നേക്കും നിങ്ങളോടു കൂടെയിരിക്കേണ്ടതിന് നിങ്ങൾക്കു തരും" (വി. യോഹ. 14:16)



## ഡോ. ഗീവർഗീസ് മാർ യൂലിയോസ്

"എന്റെ പിതാവ് വാഗ്ദത്തം ചെയ്തതിനെ ഞാൻ നിങ്ങളുടെമേൽ അയക്കും. നിങ്ങളോ  ഉയരത്തിൽ നിന്നും ശക്തി ധരിക്കുവോളം നഗരത്തിൽ (യെരുശലേമിൽ) പാർപ്പിൻ" (വി. ലൂക്കോസ് 24:49) എന്ന വചനപ്രകാരം, സ്വർഗ്ഗാരോഹണം മുതൽ പെന്തിക്കുസ്തി ദിനം വരെയും പരിശുദ്ധ ആത്മനിറവിനായി പ. ശ്ലീഹന്മാർ കാത്തിരുന്ന് ധ്യാനിച്ച ദിവസങ്ങളെ പ. സഭയും കാത്തിരിപ്പിന്റെ വി. ദിനങ്ങളായി പൂർണ്ണ വ്രതനിഷ്ഠയോടെ അനുഷ്ഠിച്ചശേഷം വി. പെരുന്നാളിലേക്ക് കടന്നു വരികയാണല്ലൊ.

നന്മയിൽ വളർന്ന് സത്യദർശനം നടത്തുവാനും പരിശുദ്ധാത്മ സംസർഗ്ഗത്തിൽ ശക്തി പ്രാപിച്ച് ലോകമെമ്പാടും ക്രിസ്തുവിനെ സാക്ഷിക്കുവാൻ ആത്മാവിനാൽ അയക്കപ്പെടുകയും ചെയ്യപ്പെട്ട വി. ശിഷ്യന്മാരെപ്പോലെ നാമും ആയിത്തീർന്ന് നശിച്ചുപോകാത്ത ജീവന്റെ സുവിശേഷം കാല-ദേശ-ഭാഷ- ജാതി-വർഗ്ഗ-വർണ്ണ വ്യത്യാസങ്ങൾ കൂടാതെ സർവ്വ ജനതയോടും അറിയിക്കുവാനുമായി ഒരിക്കൽ കൂടെ നാം അഭിഷേക പൂർണ്ണതയിലേക്ക് ദൈവകൃപയാൽ വിളിക്കപ്പെട്ടിരിക്കുന്നു എന്ന ചിന്തയോടെ വേണം നാം ഈ പെരുന്നാൾആഘോഷിക്കുന്നത്.

"ഇന്നു മാളികയിൽ വച്ച് പരിശുദ്ധ ആത്മാവു മൂലം പ. ശ്ലീഹന്മാർക്കു പരിപൂർണ്ണ കൃപയെ പ്രദാനം ചെയ്ത് അവരുടെ മേൽ ആവസിപ്പിച്ച അഗ്നിനാവാകൃതിയിലുള്ള റൂഹായാൽ തന്റെ വാഗ്ദാനം നിറവേറ്റിയവനായ കർത്താവേ!" എന്ന സംബോധനയോടെ ആരംഭിക്കുന്ന പ്രാർത്ഥനയിൽ നിന്നിൽ നിന്നുള്ള പൂർണ്ണ വെടിപ്പിലും വിശുദ്ധിയിലും ഞങ്ങളെ നിത്യവും വസിപ്പിക്കണമെ എന്ന് നാം ധ്യാനിക്കുന്നു.

സർവ്വശക്തിയുള്ള പിതാവായി ആകാശത്തിന്റെയും ഭൂമിയുടെയും കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായ സകലത്തിന്റെയും സ്രഷ്ടാവായ സത്യ ഏക ദൈവത്തിന്റെ, ഏക പുത്രനും സർവ്വലോകങ്ങൾക്കും മുമ്പെ പിതാവിൽ നിന്നും ജനിച്ചവനും പ്രകാശത്തിൽ നിന്നുള്ള പ്രകാശവും സത്യ ദൈവത്തിൽ നിന്നുള്ള സത്യദൈവവും ജനിച്ചവനും സൃഷ്ടിയല്ലാത്തവനും സാരാംശത്തിൽ  പിതാവിനോട് സമത്വമുള്ളവനും താൻ മുഖാന്തരം സകലവും നിർമ്മിക്കപ്പെട്ടവനും മനുഷ്യനായി നമുക്കും നമ്മുടെ രക്ഷയ്ക്കുംവേണ്ടി സ്വർഗ്ഗത്തിൽ നിന്നും ഇറങ്ങി വിശുദ്ധ റൂഹായാൽ പ. കന്യകമറിയാമിൽ നിന്നും ശരീരം ധരിച്ച് മനുഷ്യനായി നമുക്കു വേണ്ടി കുരിശിൽ തറയ്ക്കപ്പെട്ട്, കഷ്ടതയനുഭവിച്ച് മരിച്ച് അടക്കപ്പെട്ട് ഉയിർത്തവനും സ്വർഗ്ഗത്തിലേക്ക് കരേറി തന്റെ വലതുഭാഗത്തു ഇരുന്നവനും ജീവനുള്ളവരെയും  മരിച്ചുപോയവരെയും വിധിപ്പാൻ തന്റെ വലിയ മഹത്വത്തോടെ ഇനിയും വരുവാനിരിക്കുന്നവനും തന്റെ രാജ്യത്തിന് അവസാനം ഇല്ലാത്തവനും ആയ യേശുമിശിഹാ ആയ ഏക കർത്താവിനോടൊപ്പം, വന്ദിക്കപ്പെട്ട് സ്തുതിക്കപ്പെടുന്നവനായ സകലത്തേയും ജീവിപ്പിക്കുന്ന കർത്താവും പിതാവിൽ നിന്ന് പുറപ്പെട്ട് പിതാവിനോടും പുത്രനോടും കൂടെ സ്തുതിക്കപ്പെടുന്നവനും നിബിയന്മാരും ശ്ലീഹന്മാരും മുഖാന്തിരം സംസാരിച്ചവനുമായ ജീവനും വിശുദ്ധിയുമുള്ള ഏക റൂഹായുമാകുന്ന വി. ത്രിത്വത്തിൽ വിശ്വസിക്കുന്ന ഏകവും വിശുദ്ധവുമായ സാർവ്വത്രിക അപ്പോസ്തോലിക സഭയുടെ ആരംഭം അഥവാ മാമോദീസ്സാ പെരുന്നാളാണ് വി. പെന്തിക്കോസ്തി നാളിൽ സംഭവിക്കുന്നത്!

വി. ലൂക്കോസ് തന്റെ രണ്ടാം ഗ്രന്ഥമായ 'അപ്പോസ്തോല പ്രവർത്തികൾ' എന്ന വി. സഭാചരിത്രത്തിന്റെ രണ്ടാം അദ്ധ്യായത്തിൽ ഈ സംഭവം ദൃക്സാക്ഷിയായി വിവരിക്കുന്നുണ്ടല്ലൊ.

ബാബേൽ ഗോപുരനിർമ്മാണത്തിൽ (ഉൽപത്തി 11) അഹന്തയാൽ ദൈവസന്നിധിയിൽ നിന്നും ചിതറിപ്പോയി വിവിധ ഭാഷകൾ സംസാരിച്ച് ലോകമെമ്പാടും വിവിധ സംസ്കൃതികളിലായവർ പെന്തിക്കോസ്തി പെരുന്നാളിൽ  യെരുശലേമിൽ ഒന്നിച്ചു കൂടുകയും ആത്മാവിൽ സംസാരിക്കുകയും അപ്പോൾ ഭാഷാഭേദങ്ങളോ മത-സംസ്ക്കാര-വർഗ്ഗ-വർണ്ണ വ്യത്യാസങ്ങളൊ ഇല്ലാതെ, പരിശുദ്ധ ആത്മാവിനാൽ ക്രിസ്തുവിൽ വെളിപ്പെട്ട സത്യ ഏക ദൈവത്തെ വിശ്വസിച്ച് ഏറ്റുപറഞ്ഞ് വി. സഭയിൽ ജനിച്ച് ഒരു വിശ്വാസ സമൂഹമായി വളരുകയും ചെയ്യുന്നു. ആദ്യം മൂവായിരത്തിൽ തുടങ്ങി പിന്നീട് അയ്യായിരവും (4:4) തുടർന്ന് ലോകമെമ്പാടും വളരുകയും ചെയ്യുന്ന വി. സഭയുടെ ജീവനുള്ള ചരിത്രത്തിന്റെ ഭാഗമായാണ് നാമും ഓരോ പെന്തിക്കോസ്തി പെരുന്നാളിലും പങ്കെടുക്കുകയും പരിശുദ്ധ ആത്മാവിൽ പുതുക്കം പ്രാപിക്കുകയും ചെയ്യുന്നത് എന്ന് പ്രത്യേകം ഓർക്കണം.

"തന്റെ അത്യുൽകൃഷ്ടജ്ഞാനത്തിന്റെ ശ്രേഷ്ഠ പ്രകാശത്താൽ സർവ്വോപരി ശോഭിച്ചുകൊണ്ടിരിക്കേ, തന്റെ വചനത്താൽ സത്യപ്രകാശത്തിലേക്ക് ഞങ്ങളെ തിരിപ്പിക്കുകയും ഞങ്ങൾക്ക് ആത്മ പ്രകാശം നൽകുകയും ഞങ്ങളുടെ സ്വാഭാവിക അന്ധകാരത്തെ നീക്കികളയുകയും ചെയ്ത കർത്താവേ! നിന്നിൽ നിറഞ്ഞു നിന്ന് നിത്യവും നിന്നെ സ്തുതിപ്പാൻ ഞങ്ങളെ യോഗ്യരാക്കണമെ" എന്നാണ് ഈ ദിവസത്തിലെ പ്രാർത്ഥനകളുടെ സാരാംശം.

പരിശുദ്ധ ആത്മാവിലുള്ള പ്രകാശനം എന്നാൽ നാമും ആത്മഭാവം പൂണ്ടവരായി പ. ആത്മാവിന്റെ കൃപയാൽ ജീവിച്ച് ആത്മാവിന്റെ നൽവരങ്ങളായ സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം എന്നീ നവ ഫലങ്ങളാൽ നിറയുക എന്നാണ് അർത്ഥം. അർത്ഥമില്ലാത്ത ശബ്ദങ്ങളും ബഹളവും കോലാഹലങ്ങളും സൃഷ്ടിക്കുകയും കാഴ്ച്ചക്കാരിൽ അറപ്പ്  ഉളവാക്കുന്ന ഗോഷ്ടികൾ കാണിക്കുകയും വിശ്വാസികളെ ഭയപ്പെടുത്തുകയും ചെയ്യുന്നത് അശുദ്ധാത്മാക്കളുടെ കൂട്ടമാണ്. മറിച്ച്, "കർത്താവേ! ഞങ്ങളോട് കരുണ തോന്നണമെ" എന്ന് ആത്മാർത്ഥമായി മുട്ടിന്മേൽ നിന്ന് ധ്യാനിക്കുമ്പോൾ "ഇപ്പോൾ നിങ്ങൾ പരിശുദ്ധാത്മ ശക്തിയാൽ എഴുന്നേൽക്കുവിൻ" എന്ന ദൈവശബ്ദം ആവർത്തിച്ച് കേട്ട് വിശുദ്ധിയുടെയും പരിപാകതയുടെയും പ്രത്യാശയുടെയും പനിനീരിനാൽ തളിക്കപ്പെട്ട് വി. മാമോദീസ മുതലുള്ള  കൗദാശിക ജീവിതത്തിന്റെ നിറവിൽ ബോധമണ്ഡലങ്ങൾക്കപ്പുറത്ത് വി. മാലാഖമാരോട് ചേർന്നു അതീന്ദ്രിയ ധ്യാന സുഖത്തിൽ നിർവൃതിയിലെത്തുന്ന പ.സഭയുടെ മക്കളാണ് നാം എന്ന് ഓർക്കുവാൻ ഈ ദിവസത്തിൽ നമുക്ക് കഴിയണം.

ആർക്കും മനസ്സിലാകാത്ത "അന്യഭാഷ"യല്ല, എല്ലാവർക്കും അവരവരുടെ ആത്മാവിലേക്ക് പ്രകാശനം ചൊരിയുന്ന ആത്മഭാഷയാണ് വി. പത്രോസ് ശ്ലീഹായും സഹ ശിഷ്യന്മാരും സംസാരിച്ചത് എന്ന് വി. ലൂക്കോസ് വ്യക്തമായി പറയുന്നു. അന്യഭാഷ എന്ന പേരിൽ കോപ്രായങ്ങൾ കാണിക്കുന്നവർ ഇപ്പോഴും 'ബാബേൽ' ഗോപുരാവശിഷ്ടങ്ങളിൽ നിൽക്കുന്ന വേദവിപരീതികളായ സാത്താന്യ പ്രജകളാണ് എന്ന് ആവർത്തിക്കട്ടെ. നാമോ അന്ധകാരത്തിൽ നിന്നും തന്റെ അത്ഭുത പ്രകാശത്തിലേക്ക് പ്രവേശനം ലഭിച്ച രാജകീയ- പുരോഹിത-വർഗ്ഗവും വിശുദ്ധ വംശവുമായ ദൈവത്തിന്റെ സഭയാണ്.

വി. പെന്തിക്കോസ്തി പെരുന്നാളിന്റെ സന്ധ്യാനമസ്ക്കാരം മുതലുള്ള എല്ലാ യാമ പ്രാർത്ഥനകളിലും വി. വേദവായനകളിലും സ്ലൂസോകൾ, പ്രൊമിയോൻ-സെദ്റാകൾ, എത്രോകൾ, ഹൂത്തോമോകൾ എന്നിവയിലും വി. കുർബ്ബാന മദ്ധ്യേ മൂന്നു ഭാഗങ്ങളായി നടത്തപ്പെടുന്ന പ്രത്യേക ശുശ്രൂഷകളിലും മേൽപ്പറഞ്ഞ ആശയങ്ങൾ ഏറെ ഭംഗിയായും ചിട്ടയായും അവതരിപ്പിക്കുവാൻ പരിശുദ്ധാത്മ ശക്തിയിൽ പ. സഭാപിതാക്കന്മാർക്ക് സാധിച്ചിട്ടുണ്ട് എന്ന് ഓർക്കണം.

അതുകൊണ്ടു തന്നെ പ്രാർത്ഥനാപൂർവ്വം ശ്രദ്ധയോടെ അതിനെ ധ്യാനിക്കുവാൻ ഈ ഞായറാഴ്ചയിൽ നമുക്ക് സാധിക്കണം. ദിവസങ്ങളോളം ധ്യാനകേന്ദ്രങ്ങളിൽപ്പോയി അലസരും മടിയരുമായി ഇരിക്കുന്നവർ അവിടെപ്പോയി ഇരിക്കട്ടെ. അവർക്ക് അവിടെ നിന്ന് വല്ല 'അത്ഭുതങ്ങളൊ' ഇനി മറ്റെന്തെങ്കിലും വൈകാരിക അനുഭൂതികളോ ലഭിക്കുന്നെങ്കിൽ അവർ അത് ചെയ്ത് നഷ്ടം സഹിച്ചുകൊള്ളട്ടെ. എന്നാൽ പരിശുദ്ധ സഭാവിശ്വാസികൾ ഒരുക്കത്തോടെ ദേവാലയത്തിലെത്തി വി. പെന്തിക്കോസ്തി പെരുന്നാൾ ആഘോഷിച്ച് വി. കുർബ്ബാനയനുഭവിച്ച് മടങ്ങുമ്പോൾ അവർ ദൈവശക്തിയാൽ എഴുന്നേൽക്കപ്പെട്ടവരായി യേശുവിന്റെ നാമത്തിൽ അത്ഭുതങ്ങൾ പ്രവർത്തിക്കുവാൻ ശക്തിയുള്ളവരായി തീരും എന്ന് കാണാം.

ഈ തത്വമാണ് പെന്തിക്കോസ്തിക്കു ശേഷമുള്ള ആദ്യ വെള്ളിയാഴ്ചയായ സ്വർണ്ണവെള്ളിയാഴ്ചയുടെ സന്ദേശം എന്നും ഓർക്കണം. "വെള്ളിയും പൊന്നും എനിക്കില്ല, എനിക്കുള്ളതു നിനക്കു തരുന്നു. നസറായനായ യേശുക്രിസ്തുവിന്റെ നാമത്തിൽ നടക്ക" എന്ന് തന്റെ മുന്നിൽ ഭിക്ഷാടനത്തിനു കൈ നീട്ടിയവനോട് വി. പത്രോസ് കൽപിക്കുന്നു.

രണ്ടു കാര്യങ്ങളെങ്കിലും ഈ സംഭവത്തിന്റെ പശ്ചാത്തലത്തിൽ നാം ഓർക്കേണ്ടതുണ്ട്. ഒന്നാമത്, വി. പത്രോസും വി. യോഹന്നാനും എന്നാൽ ശീഹന്മാരിൽ മൂപ്പനും ഇളയവനും ആണ്. പുനരുത്ഥാന വാർത്തയറിഞ്ഞ് ആദ്യം കബറിങ്കലേക്ക്

ഓടുന്നവരും ഇവരാണ്. പരിശുദ്ധ സഭയുടെ പ്രതീകമാണ് ഇവർ. അപ്പോസ്തോലത്വത്തിന്റെ പൂർണ്ണതയാണ് ഇവരിൽ പിതാക്കന്മാർ ദർശിക്കുന്നത്. അതായത് വി. പെന്തിക്കോസ്തിയിൽ പരിശുദ്ധാത്മാവിന്റെ നൽവരം പ്രാപിച്ചവർക്ക് കൊടുക്കുവാനുള്ളത് കേവലം ദ്രവ്യമായ പൊന്നോ, വെള്ളിയോ അല്ല, മറിച്ച് യേശുവിന്റെ നാമത്തിലുള്ള സമ്പൂർണ്ണ രക്ഷയും വിടുതലുമാണെന്ന് സാരം.

രണ്ടാമത്, വി. സഭ നിലനിൽക്കുന്നതു തന്നെ യേശുവിന്റെ (ദൈവ) നാമത്തിൽ ആണ് എന്ന് ഓർക്കണം. പ. സഭയുടെ എല്ലാ യാമ നമസ്ക്കാരങ്ങളും ആരംഭിക്കുന്നത് "പിതാവും പുത്രനും പ. റൂഹായുമായ സത്യഏക ദൈവത്തിന്റെ തിരുനാമത്തിൽ" ആണ് എന്നത് നിഷ്ഠയോടെ നാം ഓർക്കുകയും അങ്ങിനെ തന്നെ പ്രാർത്ഥന ആരംഭിക്കുകയും ചെയ്യണം. നാം നിൽക്കുന്നത് അഥവാ ആയിരിക്കുന്നത് പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ സത്യ ഏക ദൈവത്തിന്റെ വി. നാമത്തിൽ ആണ് എന്ന് നമ്മെയും സർവ്വ പ്രപഞ്ചത്തേയും ഓർമ്മിപ്പിക്കുന്ന അതിശക്തമായ വാക്യമാണത്. പരിശുദ്ധ സഭയുടെ സത്യവിശ്വാസപ്രമാണത്തിന്റെ സംക്ഷിപ്ത വാക്യമാണ് അത്. സുറിയാനിയിൽ 'ബ്ശേം ആബൊ' എന്നും ഇംഗ്ലീഷിൽ In the name of one true God എന്നും ഹിന്ദിയിലും അപ്രകാരം ചൊല്ലുന്നവർ മാതൃഭാഷയായ മലയാളത്തിൽ വരുമ്പോൾ നമസ്ക്കാരത്തിന്റെ ഈ പ്രാരംഭവാക്യം തെറ്റിച്ചും വികലമാക്കിയുമല്ലേ ചൊല്ലുന്നത് എന്ന് കാർമ്മികരും വിശ്വാസികളും സ്വയം ചോദിക്കണം. പുസ്തകം നോക്കി നമസ്ക്കരിച്ചാൽ വളരെ പെട്ടെന്ന് തിരുത്താൻ സാധിക്കുന്ന ഗുരുതരമായ ഒരു തെറ്റ് തിരുത്തുവാൻ നാം ശ്രമിക്കാത്തത് എന്തുകൊണ്ട് എന്ന് എത്ര ചിന്തിച്ചിട്ടും മനസിലാകുന്നില്ല. ഒരു പക്ഷേ അശുദ്ധാത്മാവ് നമ്മുടെ നാവിനെ കെട്ടുന്നതായിരിക്കാം. 'പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും സ്തുതി' എന്ന പ്രാർത്ഥനയ്ക്ക് ഒരു തെറ്റുമില്ല. എന്നാൽ നമസ്കാരം ആരംഭിക്കേണ്ടത് അഥവാ നാം നമസ്ക്കരിക്കുവാൻ നിൽക്കുന്നത്, ജീവിതത്തിൽ നമ്മെ നാമാക്കി നിലനിർത്തുന്നത് യേശുവിന്റെ വിശുദ്ധ നാമമാണ് എന്നും ആയത് പിതാവും പുത്രനും പ. റൂഹായുമായ സത്യഏക ദൈവത്തിന്റെ മനുഷ്യാവതാരം ചെയ്ത ഭാവമാണെന്നും ഘോഷിപ്പാൻ ലഭിക്കുന്ന അവസരമാണ് നാം നഷ്ടമാക്കുന്നതെന്നും ചിന്തിക്കണം.

"…. നാമത്തിൽ; തനിക്ക് സ്തുതി. നമ്മുടെ മേൽ തന്റെ കരുണയും മനോഗുണവും എന്നേക്കും ഉണ്ടായിരിക്കട്ടെ! ആമ്മേൻ" എന്ന ആരംഭ വാക്യം അതിൽ തന്നെ അതിശക്തമായ ഒരു പ്രാർത്ഥനാ മന്ത്രമാണെന്ന് നാം ഓർക്കണം. … നാമത്തിൽ എന്ന് പ്രധാന കാർമ്മികൻ പ്രഖ്യാപിക്കുമ്പോൾ, തനിക്ക് (വി. ത്രിത്വത്തിന്) സ്തുതി. നമ്മുടെമേൽ എന്ന് വിശ്വാസികൾ പ്രതിവാക്യം പറഞ്ഞ് കുരിശു വരച്ചുകൊണ്ടാണ് ആരാധന തുടരുന്നത്. അങ്ങിനെയല്ലാതെ ആരാധന തുടങ്ങുവാൻ പ. സഭയുടെ കാനോനുകൾ അനുവദിക്കുന്നില്ല എന്നിരിക്കെ ആരംഭവാക്യത്തെ തന്നെ വികലമായവിധത്തിൽ വക്രീകരിക്കുന്ന അനുഭവം കഷ്ടമല്ലേ എന്ന് ആദ്യം കാർമ്മികരും, ഒപ്പം വിശ്വാസികളും ചിന്തിക്കണം (ഇങ്ങനെ തുറന്ന് എഴുതേണ്ടി വന്നത് ആരെയും കുറ്റപ്പെടുത്തുവാനല്ല, തിരുത്തപ്പെടുവാനാണെന്ന് മാത്രമേ ചിന്തിക്കാവൂ). ഇന്നു മുതൽ ശരിയായവിധത്തിൽ ഞാൻ വി. നമസ്കാരം ആരംഭിക്കുമെന്ന് ഒരു തീരുമാനവും ഈ വി. പെരുന്നാളിൽ എടുക്കാം.

വി. പെന്തിക്കോസ്തി പെരുന്നാൾ മുതൽ ആരാധനാ വർഷത്തിന്റെ അഞ്ചാം കാലത്തിലേക്കും നാം പ്രവേശിക്കുകയാണ്. പെന്തിക്കോസ്തി മുതൽ കൂടാര പെരുന്നാൾ (ആഗസ്റ്റ് 6) വരെയുള്ള കാലത്തെ പെന്തിക്കോസ്തി കാലമെന്നും ശ്ലീഹാ കാലമെന്നുമൊക്കെ വിളിക്കാറുണ്ട്. പ. റൂഹായുടെ അഭിഷേകത്താൽ ശക്തി പ്രാപിച്ച വി. ശ്ലീഹന്മാർ കർത്തൃ കൽപനപ്രകാരം ലോകമെമ്പാടു യാത്ര ചെയ്ത് സുവിശേഷം അറിയിക്കുകയും സഭ സ്ഥാപിക്കുകയും രക്ഷസാക്ഷിത്വ മരണം പ്രാപിക്കുകയും ചെയ്ത സംഭവങ്ങളാണ് ഈ കാലഘട്ടത്തിലെ ധ്യാനചിന്തകളായി വരുന്നത്. വി. ശ്ലീഹാനോമ്പും (ജൂൺ 16–28) തുടർന്ന് ശ്ലീഹന്മാരുടെ ഓർമ്മപ്പെരുന്നാളുകളും (ജൂൺ 29, 30, ജൂലൈ 3) എല്ലാം ഈ കാലത്തിലാണ് എന്നും ഓർക്കണം.

ചുരുക്കത്തിൽ ഉയരത്തിൽ നിന്നും ശക്തി പ്രാപിച്ച് യെരുശലേമിൽ ആരംഭിച്ച് ലോകം മുഴുവനും വ്യാപിക്കുന്ന പ. സഭയുടെ പിറവിയും വ്യാപനവും ആണ് വി. പെന്തിക്കോസ്തി പെരുന്നാളിലും പെന്തിക്കോസ്തി കാലത്തും സഭാ മക്കൾ ധ്യാനിക്കുന്നത്. ഈ പരിശുദ്ധാത്മ വ്യാപന പ്രക്രിയയുടെ ഭാഗമാണ് ഇന്നും സജീവമായി നിലനിൽക്കുന്ന വി. കൂദാശകളും കൗദാശിക നൽവരങ്ങളും എന്നും ഓർക്കണം. അവയെ നിലനിർത്തുവാനുള്ള ദൈവിക ഉപാധിയാണ് പ. സഭയുടെ പൗരോഹിത്യ ശുശ്രൂഷാ ക്രമം എന്നതും ഓർത്തിരിക്കണം.

അർത്ഥപൂർണ്ണവും ചൈതന്യവത്തായതുമായ ഒരു വി. പെന്തിക്കോസ്തി അനുഭവം സഭാമക്കളായ ഏവർക്കും ഉണ്ടാകട്ടെ എന്ന് പ്രാർത്ഥിക്കുകയും ആശംസിക്കുകയും ചെയ്യുന്നു. ദൈവം അനുഗ്രഹിക്കട്ടെ.



## ബൈബിൾ ക്വിസ്

### (പുറപ്പാട് 32–34)

**ഫാ. റെജു എബ്രഹാം, മൗണ്ട് അബു**

1. യിസ്രായേൽ മക്കൾക്ക് ആരാധിക്കുവാനായി കാളക്കുട്ടിയെ ഉണ്ടാക്കി കൊടുത്തത് ആര്? (32:4)
2. പാളയത്തിൽ ആർപ്പുവിളി കേട്ടപ്പോൾ യുദ്ധാഘോഷം ഉണ്ട് എന്ന് മോശയോട് പറഞ്ഞത് ആര്? (32:17)
3. യഹോവയുടെ പക്ഷത്തുള്ളവർ എന്റെ അടുക്കൽ വരട്ടെ എന്നു പറഞ്ഞപ്പോൾ മോശയുടെ അടുക്കൽ വന്നു കൂടിയത് ആരാണ്? (32:26)
4. മോശയുടെ നിർദേശപ്രകാരം ലേവ്യർ എത്ര പേരെയാണ് കൊന്നത്? (32:29)
5. യിസ്രായേൽ മക്കൾ എവിടെ വച്ചാണ് തങ്ങളുടെ ആഭരണങ്ങൾ ഊരി മാറ്റിയത്? (33:6)
6. ഒരുത്തൻ തന്റെ സ്നേഹിതനോടു സംസാരിക്കുന്നതുപോലെ യഹോവ ആരോടാണ് സംസാരിച്ചത്? (33:11)
7. യോശുവായുടെ പിതാവിന്റെ പേര്? (33:11)
8. കല്പലകകളുമായി രണ്ടാമത് മോശ ഏത് പർവ്വതത്തിലാണ് കയറിയത്? (34:4)
9. യിസ്രായേൽ മക്കൾ മിസ്രയിമിൽ നിന്നു പുറപ്പെട്ടു പോന്നത് ഏത് മാസം? (34:18)
10. യിസ്രായേൽ മക്കൾ നോക്കിയപ്പോൾ ആരുടെ മുഖത്തിന്റെ ത്വക്ക് ആണ് പ്രകാശിക്കുന്നത് കണ്ടത്? (34:30)

### ഉത്തരങ്ങൾ

1. അഹറോൻ
2. യോശുവാ
3. ലേവ്യർ
4. ഏകദേശം 3000
5. ഹോരേബ് പർവ്വതത്തിൽ വച്ച്
6. മോശയോട്
7. നൂൻ
8. സീനായ് പർവ്വതം
9. ആബീബ് മാസം
10. മോശയുടെ



**കൽക്കട്ട ഭദ്രാസന മെത്രാപ്പോലീത്ത**
**അഭി. ജോസഫ് മാർ ദീവന്നാസ്യോസ്**
**മെത്രാപ്പോലീത്തായ്ക്ക്**
**ജന്മദിന ആശംസകൾ**
**ജൂൺ 15**

# PRIME MINISTER OF INDIA RESPECTED THE NATIONAL CHURCH OF INDIA

THE INDIAN ORTHODOX CHURCH
(The Malankara Orthodox Syrian Church)
Catholicate of the East
*Diocese of Ahmedabad*

'Gandhi Smriti'
St. Thomas Bishop's House
Naroda- Ahmedabad
Gujarat, India - 382 330

By His Grace,
Dr. Geevarghese Yulios Metropolitan

**Respected Shri Narendrabhai Modiji,** **27 May 2019**

**Hearty congratulations!**

As the Archbishop/Metropolitan of the Diocese of Ahmedabad, of the National Church, the Indian Orthodox Church, we are thrilled at your resounding victory and the Nation's trust reposed in your good-self. It is an endorsement of your reform measures, symbol of growth and development.

In our humble way, we contribute to the development of the Society in education field in the State of Gujarat, Madhya Pradesh and Rajasthan. We are excelled to state that we get all co-operation and assistance from the respective State Governments.

I was there to wish you all the best before your election campaign in 2014 at Ernakulam, Kerala along with Bishop Mar Athanasios and also was very happy to remain present and extend our prayers of behalf of Indian Orthodox Church at your Oath taking ceremony as Prime Minister of the Nation in May 2014.

This time too our prayers and blessings are with you, your cabinet and government. May He strengthen you to guide our proud Nation to further wholistic excellence.

Once again hearty congratulations.

May God bless you!

**Prayerfully,**

+Be with Him and be like Him+
**By His Grace, Dr. Geevarghese Yulios**
**Metropolitan, Diocese of Ahmedabad**

**Ph: 0792 298 0253(0ff.) Mobile: +91-962-446-1457(ADI), +91-944-738-3931(KER)**
**URL: moscad.in E-mail: hgyulios@gmail.com FB: hgyulios**

प्रधान मंत्री
Prime Minister

New Delhi
31st May, 2019

**Dr. Geevarghese Yulios Ji,**

I was delighted to receive your good wishes on the resounding victory of the BJP and the NDA in the 2019 General Elections.

We aimed at bringing qualitative change in people's lives and put India on high growth trajectory. 130 crore Indians have shown their immense trust in our government and have blessed us with another opportunity to serve with best of our abilities.

People aspired for strong, stable, corruption-free governance. The public mood, after decades, was overwhelmingly in favour of the incumbent government. It has given me all the more confidence in the path of good governance and development that we set out on.

We realize that a lot needs to be done and are working on multiple fronts to ensure our vision of "Sabka Saath, Sabka Vikas, Sabka Vishwas". We envision a home for every Indian by 2022. Doubling farmers' income is a priority for us. The Government is gearing up to make India a 5 trillion dollar economy and a top start-up destination in the world for our youth.

The initiatives we take today are the seeds for the prosperous future. Development is a mass movement. With people's participation, we will continue to achieve greater heights for the nation and build a strong, prosperous and inclusive India.

Yours,

**(Narendra Modi)**

**Dr. Geevarghese Yulios**
'Gandhi Smriti'
St. Thomas Bishop's House
Naroda, Ahmedabad
Gujarat- 382330

Shri. Narendra Modi
Prime Minister

ലേഖനം

# പത്രോസിന്റെ പരമാധികാരം

**പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ**



**പത്രോസ് ശ്ലീഹാ ഈ അധികാരങ്ങളെപ്പറ്റി എന്തു വിചാരിച്ചിരുന്നു? അദ്ദേഹത്തിനു പരമാധികാരം കർത്താവ് കൊടുത്തിട്ടുള്ളതായി പത്രോസ് ഒരിക്കലും കരുതിയിരുന്നില്ല.**

**വി.** പത്രോസ് അപ്പോസ്തലൻ ശേഷം അപ്പോസ്തലന്മാരെക്കാൾ ശ്രേഷ്ഠനാണെന്നും അദ്ദേഹത്തിന് അവരെക്കാൾ കൂടുതലും അവരുടെമേലും അധികാരവും സ്ഥാനവും നൽകപ്പെട്ടിട്ടുണ്ടെന്നും ചിലർ വാദിക്കുകയും പഠിപ്പിക്കുകയും ചെയ്തുവരുന്നുണ്ട്. പത്രോസിനുണ്ടെന്നു പറയുന്ന ഈ പരമാധികാരത്തിന്റെ നില എത്രമാത്രം വേദാനുസൃതമെന്നു പരിശോധിക്കയത്രേ ഈ ലേഖനത്തിന്റെ ഉദ്ദേശ്യം.

പന്ത്രണ്ടു ശ്ലീഹന്മാരും പരമാധികാരികളായിരുന്നു എന്നല്ലാതെ അവരിലാർക്കെങ്കിലും അധികാരത്തിലാകട്ടെ അവകാശത്തിലാകട്ടെ മുമ്പുപിമ്പോ വലിപ്പച്ചെറുപ്പമോ ഉണ്ടായിരുന്നതായി വി. വേദമോ സഭയോ പഠിപ്പിക്കുന്നില്ല. വ്യക്തിപരമായ നിലയിലും സ്വഭാവത്തിലും അവർ ഓരോരുത്തരും തങ്ങളുടെ കഴിവനുസരിച്ച് ആർജ്ജിച്ചിരുന്ന സ്നേഹബഹുമാനങ്ങൾക്കും ഭക്ത്യാദരവുകൾക്കും വ്യത്യാസവും ഏറ്റക്കുറച്ചിലും ഉണ്ടായിരിക്കാം. എന്നാൽ അവ അവരുടെ അപ്പോസ്തോലാധികാരാവകാശങ്ങളെ ലേശവും സ്പർശിക്കുന്നവയായിരുന്നില്ല. ശ്ലീഹന്മാരുടെ വ്യക്തിത്വത്തെ വിശദമാക്കുന്ന പല വിവരങ്ങളും വി. വേദത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

വി. പത്രോസ് അപ്പോസ്തോലൻ സ്വഭാവേന ഒരു ധൃതഗതിക്കാരൻ (Hasty nature) ആയിരുന്നു എന്നു കാണാം. പത്രോസ് വെള്ളത്തിന്മീതെ നടന്നത് ( മത്താ. 14:29-33) കർത്താവിനെ കഷ്ടാനുഭവങ്ങളിൽ നിന്നും പിന്തിരിപ്പിക്കുവാൻ ശ്രമിച്ചതും അതിന്റെ ഫലമായി സാത്താനെ നീ എന്നെ വിട്ടു പോ, നീ എനിക്കു ഇടർച്ചയാകുന്നു. നീ ദൈവത്തിന്റേതല്ല മനുഷ്യരുടേതത്രേ കരുതുന്നത് എന്നു കർത്താവ് അവനോടു കൽപ്പിക്കാൻ ഇടയാകുന്നതും (മത്താ. 16:21-33) മറുരൂപമലയിൽ മൂന്നു കൂടാരമുണ്ടാക്കുന്നതിനുള്ള ശ്രമവും (മത്താ. 17:1-4) ദ്രമപ്പണം കർത്താവ് കൊടുക്കുന്നില്ലയോ എന്നു ചോദിച്ചപ്പോൾ അതിന്റെ ന്യായാന്യായങ്ങൾ ചിന്തിക്കാതെ 'ഉവ്വ്' എന്ന പെട്ടെന്നുള്ള ഉത്തരവും (മത്താ. 17:24-26) മഹാപുരോഹിതന്റെ ദാസനായ മൽക്കോസിനെ വെട്ടുന്നതും (യോഹ. 18:10-11) പ്രധാനാചാര്യന്റെ കൊട്ടാരത്തിലേക്ക് ധൈര്യസമേതം കർത്താവിന്റെ പിന്നാലെ പോയിട്ട് (മത്താ. 26:58) കേവലം ഒരു വേലക്കാരിയുടെ മുമ്പിൽവച്ചു ഭീരുത്വം പൂണ്ട് തന്റെ ഗുരുവിനെ തള്ളിപ്പറയുന്നതും (മത്താ. 26:69-75, യോഹ. 18:25-27) മറ്റും വി. പത്രോസ് ശ്ലീഹായുടെ ധൃതഗതിയുടെ പ്രത്യക്ഷ ലക്ഷ്യങ്ങളാണ്. യോഹന്നാൻ ശ്ലീഹായെപ്പറ്റി പറയുമ്പോൾ അദ്ദേഹത്തിന്റെ വ്യക്തിത്വത്തിൽ നാം ദർശിക്കുന്ന പ്രത്യേക സ്വഭാവം തീക്ഷ്ണതയേറിയ സ്നേഹമത്രേ. അദ്ദേഹത്തിന്റെ ലേഖനങ്ങളിൽ നിന്നും ഇതു വ്യക്തമാകുന്നുണ്ട്. അത്താഴത്തിൽ അദ്ദേഹം ഗുരുവിന്റെ മാർവിൽ ചാരിക്കിടക്കുന്നതായി നാം കാണുന്നു (യോഹ. 13:21-26). യാക്കോബ് ശ്ലീഹാ വൈരാഗ്യശാലിയായിരുന്നു (ലൂക്കോസ് 9:54). തോമ്മാ ശ്ലീഹായിൽ കാണുന്ന പ്രത്യേകത അദ്ദേഹത്തിന്റെ സ്വതന്ത്രബുദ്ധി, അതായത് വസ്തുതകളെ വിശദമായി പരിശോധിച്ചറിയുന്നതിനുള്ള താൽപര്യം (യോഹ. 20:24-25) നിഷ്കാമഭക്തി (യോഹ. 11:16) എന്നിവയാണ്. യൂദാ സ്ക്കറിയോത്താ ദ്രവ്യാഗ്രഹിയായിരുന്നു (യോഹ. 12:1-8). കർത്താവിനെ മുപ്പതു വെള്ളിക്കാശിന് ഒറ്റിക്കൊടുക്കത്തക്ക വണ്ണം അത്ര കഠിനമായിരുന്നു അവന്റെ ദ്രവ്യാഗ്രഹം. യഹൂദാ സ്ക്കറിയോത്ത് അവന്റെ ബലഹീനതയാൽ സ്വയം നശിച്ചു. ബാക്കിയുള്ളവരും മാനുഷികനിലയിൽ ബലഹീനതയുള്ളവരായിരുന്നു എങ്കിലും അത് അവരുടെ അപ്പോസ്തലത്വത്തിന്റെ മഹനീയതയുടെ മാറ്റു കുറച്ചിട്ടില്ല. ഈ പന്ത്രണ്ടുപേർക്കും (യൂദാ സ്ക്കറിയോത്ത് തള്ളപ്പെട്ടു) താൻ നൽകുന്ന മഹനീയപദവി മനുഷ്യപുത്രൻ തന്റെ മഹത്വത്തിന്റെ സിംഹാസനത്തിൽ ഇരിക്കുമ്പോൾ നിങ്ങളും പന്ത്രണ്ടു സിംഹാസനങ്ങളിൽ ഇരുന്ന് ഇസ്രായേൽ ഗോത്രം പന്ത്രണ്ടിനേയും ന്യായം വിധിക്കും (മത്താ 19:28) എന്നുള്ളതാണ്. ഇവിടെ അവരിൽ ഒരുവനെ കുറെ കൂടിയ സ്ഥാനത്താക്കുന്നതായിട്ടല്ല പിന്നെയോ, തുല്യമായ സ്ഥാനം നൽകുന്നതായിട്ടാണ് കാണുന്നത്. ഈ പന്ത്രണ്ടുപേരിൽ ആരാണു തന്റെ അടുത്തു ഇടത്തും വലത്തും ഇരിക്കുന്നതെന്നുപോലും കർത്താവ് തീരുമാനിച്ചിട്ടില്ല. പിതാവ് ആർക്കായി ഒരുക്കിയിരിക്കുന്നുവോ അവർക്കു കിട്ടും (മത്തായി 20:20-28) എന്നത്രെ അരുളിച്ചെയ്യുന്നത്. അപ്പോസ്തലന്മാരിൽ തന്നെ തങ്ങളിൽ ആരാണു വലിയവൻ എന്നു പല തവണ തർക്കമുണ്ടായി. അവരിൽ ഒരുവനെയും കൂട്ടത്തിൽ വലിയവൻ ആയി കർത്താവ് അവരെ മനസ്സിലാക്കിയിട്ടില്ലായിരുന്നു എന്ന് ഈ തർക്കം വ്യക്തമാക്കുന്നു. തന്റെ അവസാന നാഴികയ്ക്കു മുമ്പ് പെസഹാ ഭക്ഷണം കഴിക്കുമ്പോഴും ഈ തർക്കമുണ്ടായി (ലൂക്കോ. 2:24-28). ആരാണു വലിയവൻ എന്നു സ്പഷ്ടമായി പറയുന്നതിനു തക്ക അവസരം കിട്ടിയിട്ടുപോലും നിങ്ങളിൽ വലിയവൻ ഇളയവനെപ്പോലെയും നായകൻ ശുശ്രൂഷകനെപ്പോലെയും ആകട്ടെ എന്നു കല്പിച്ചുകൊണ്ട് പരസ്പരം ശുശ്രൂഷിക്കുന്നതിനു അവരോട് ആജ്ഞാപിക്കുകയാണു ചെയ്തത്. നിങ്ങളോ എല്ലാവരും സഹോദരന്മാർ എന്നും (മത്താ. 23:8-12) തന്നത്താൻ താഴ്ത്തുന്നവനാകുന്നു സ്വർഗ്ഗരാജ്യത്തിൽ വലിയവൻ (മത്തായി 18:1-9) എന്നും താൻ അരുളിച്ചെയ്യുന്നു. എന്നു മാത്രമല്ല, പരസ്പരം ദാസന്മാരെപ്പോലെ വിനയപൂർവ്വം വർത്തിക്കുന്നതിനുവേണ്ടി അവരുടെ ഗുരുവും കർത്താവുമായ താൻതന്നെ അവരുടെ കാലുകൾ കഴുകിയിട്ട് കർത്താവും ഗുരുവുമായ ഞാൻ നിങ്ങളുടെ കാൽ കഴുകി എങ്കിൽ നിങ്ങളും തമ്മിൽ തമ്മിൽ കാൽ കഴുകേണ്ടതാകുന്നു.... ഞാൻ നിങ്ങൾക്കു ദൃഷ്ടാന്തം തന്നിരിക്കുന്നു (യോഹ. 13:4-10) എന്നു കൽപ്പിക്കുകയാകുന്നു ചെയ്തത്. ഒരു കാലത്തും അധികാരമോഹവും തജ്ജന്യമായ ഒരു മത്സരവും സഭയിൽ ഉണ്ടാകരുത് എന്ന ഉദ്ദേശ്യമാകുന്നു മഹത്തായ ഈ പ്രവൃത്തി മൂലം താൻ അവരുടെ മുമ്പിൽ വെളിവാക്കിയത്. ദിവ്യഗുരുവിന്റെ ഈ അനുശാസനത്തെ അപ്പോസ്തലന്മാർ ശിരസ്സാ വഹിച്ചു. അതിൽ പിന്നീട് അവരുടെ ഇടയിൽ ആർ വലിയവൻ എന്ന് ഒരു തർക്കമുത്ഭവിച്ചതായി കാണുന്നില്ല എന്നു മാത്രമല്ല അവർ ഓരോരുത്തരും വിനയത്തിന്റെ വിളനിലങ്ങളായി ശോഭിക്കയും ചെയ്തു. പിന്നീട് പത്രോസ് അപ്പോസ്തോലൻ തന്റെ ലേഖനമെഴുതുമ്പോൾ തന്നെപ്പറ്റി ഒരു സഹ കശ്ശീശ്ശാ (1 പത്രോസ് 5:1) എന്നു പറയുന്നതിനാൽ ഒരു പരമാധികാരസ്ഥാനം തനിക്കുള്ളതായി അവകാശപ്പെടുകയോ വിചാരിക്കയെങ്കിലുമോ ചെയ്യുന്നതായി കാണുന്നില്ല. കാലങ്ങൾ കടന്നു. പീഡനത്തിൽ നിന്നും ഉപദ്രവത്തിൽ നിന്നും സഭയ്ക്കു വിടുതൽ കിട്ടി. അങ്ങനെ വന്നപ്പോൾ സഭാപിതാക്കന്മാരിൽ പലരും അധികാരദാഹമുള്ളവരായിത്തീരുകയും അതിനുവേണ്ടി പത്രോസിനെ പരമാധികാരിയായി പ്രദർശിപ്പിച്ചിട്ട് ആ പിൻഗാമിത്വത്തിന്റെ പേരിൽ പരമാധികാരവാദം പുറപ്പെടുവിക്കുകയും അത് അനേകം വടംവലികൾക്കു കാരണമായിത്തീരുകയും ചെയ്തു. ഇന്നും അതു തുടരുന്നു.

പത്രോസിനു പരമാധികാരമുണ്ടെന്നു വാദിക്കുന്നവർ അതിലേക്ക് പ്രധാനമായി നാലു വേദഭാഗങ്ങളെയാണ് ആശ്രയിക്കുന്നത്.

(1) മത്താ. 16:18, (2) മത്താ. 16:19, (3) ലൂക്കോസ് 22:31-32, (4) യോഹ. 21:15-18. ഇവയെ ഓരോന്നിനെപ്പറ്റി സമഗ്രമായി ചിന്തിക്കാം.

1) മത്താ. 16:18. "നീ പത്രോസ് ആകുന്നു. ഈ പാറമേൽ ഞാൻ എന്റെ

സഭയെ പണിയും. പത്രോസ്, പാറ ഈ വാക്കുകളിലാണ് ഈ വാക്യത്തിന്റെ അർത്ഥം സ്ഥിതിചെയ്യുന്നത്. മൂലഭാഷയായ ഗ്രീക്കിൽ ഇതിലേക്ക് പത്രോസ് എന്നും പെത്രാ എന്നും രണ്ടു വാക്കുകളാണ് ഉപയോഗിച്ചിട്ടുള്ളത്. ഇപ്രകാരം രണ്ടുപദങ്ങൾ ഉപയോഗിച്ചിരിക്കുന്നത് എന്തുകൊണ്ട്? പെടറോസ് പുല്ലിംഗ നാമവും പെടാ സ്ത്രീലിംഗനാമവുമാണ്. പെടാ എന്ന സ്ത്രീലിംഗനാമം ഒരു മനുഷ്യന്റെ പേരായി ഉപയോഗിക്കുകയില്ല. അതിന് പെട്റോസ് എന്ന പുല്ലിംഗനാമം ഉപയോഗിക്കും. പെട്റാ എന്ന പദത്തിന് പാറ, കല്ല് എന്നിങ്ങനെ അർത്ഥമാകുന്നു. പെട്റോസ് എന്നു പറഞ്ഞാൽ പാറപോലുള്ള മനുഷ്യൻ എന്നാണ്. മേൽപറഞ്ഞ ഗ്രീക്കുവാക്കുകൾ ഉപയോഗിച്ചാൽ കർത്താവിന്റെ പ്രസ്താവന ഇപ്രകാരമാണ്, Thou art Petros and upon this Petra I will build my Church (നീ പത്രോസ് ആകുന്നു. ഈ പെത്രാമേൽ ഞാൻ എന്റെ സഭയെ പണിയും. അഥവാ, നീ പാറപോലുള്ള മനുഷ്യനാകുന്നു. ഈ പാറമേൽ ഞാൻ എന്റെ സഭയെ പണിയും. പത്രോസും പാറയും വ്യത്യസ്ഥപ്പെടുത്തിയാണ് ഇവിടെ പറഞ്ഞിരിക്കുന്നത്. പത്രോസിന്മേൽ എന്ന് ഉദ്ദേശിച്ചിരുന്നെങ്കിൽ ഈ പത്രോസിന്മേൽ എന്റെ സഭയെ പണിയും എന്നു പറയുമായിരുന്നു. സഭയുടെ അടിസ്ഥാനമായി പണിതിരിക്കുന്ന പാറ എന്താകുന്നു? ഇതിനു പല വ്യാഖ്യാനങ്ങൾ കാണുന്നുണ്ട്. ചിലർ ഈ അടിസ്ഥാനപ്പാറ പത്രോസ് ആകുന്നു എന്നു പറയുന്നു. മറ്റു ചിലർ പറയുന്നത് പത്രോസ് ഏറ്റുപറഞ്ഞ വിശ്വാസം – അതായത് യേശുക്രിസ്തു ജീവനുള്ള ദൈവത്തിന്റെ പുത്രനായ മിശിഹാ ആകുന്നു എന്ന വിശ്വാസമാകുന്നു എന്നാണ്. വേറെ ചിലർ പറയുന്നത് അടിസ്ഥാനകല്ല് യേശുക്രിസ്തു തന്നെ ആകുന്നു എന്നത്രേ. അപ്പോസ്തലന്മാർ എല്ലാവരും അടിസ്ഥാനകല്ലുകളാണെന്നു ചിലർ പറയുന്നു. പണ്ഡിതന്മാരായ പൂർവ്വ പിതാക്കന്മാർ ഇതേ സംബന്ധിച്ച് രേഖപ്പെടുത്തിയിട്ടുള്ള അവരുടെ അഭിപ്രായങ്ങൾ ചുവടെ ഉദ്ധരിക്കുന്നത് ഈ സംഗതി ഗ്രഹിക്കുന്നതിനു സഹായകരമായിരിക്കുമല്ലോ.

**പിതാക്കന്മാരുടെ അഭിപ്രായങ്ങൾ**

**വി. അഗസ്റ്റിൻ:** "ഈ പാറമേൽ ഞാൻ എന്റെ സഭയെ പണിയും" എന്നതിന്റെ അർത്ഥം പത്രോസ് എന്ന വ്യക്തിയായ നിന്റെമേലല്ല, നീ ഏറ്റുപറഞ്ഞിട്ടുള്ള പാറയിന്മേലാണ് എന്ന് ആദ്യകാലങ്ങളിൽ വി. ആഗസ്തീൻ അഭിപ്രായപ്പെട്ടിരുന്നു. അദ്ദേഹത്തിന്റെ ജീവിതത്തിന്റെ അന്ത്യഘട്ടത്തിൽ, അദ്ദേഹത്തിന്റെ ആദ്യകാലങ്ങളിലെ അഭിപ്രായങ്ങളിൽ പലതും പിൻവലിച്ചപ്പോൾ, പാറ ക്രിസ്തു തന്നെയാണെന്ന് അഭിപ്രായപ്പെടുകയും മേലുദ്ധരിച്ച വാക്യം നിന്റെ മേൽ എന്നെ പണിയുമെന്നല്ല എന്റെ മേൽ നിന്നെ പണിയും, എന്ന് വ്യാഖ്യാനിക്കുകയും ചെയ്തു (പ്രഭാഷണം – 76).

**വി. ജറോം:** പാറ ക്രിസ്തു ആണ്, അപ്പോസ്തലന്മാരും പാറകളാകാൻ ക്രിസ്തു വരം നൽകി (ആമോസ് 9:12–നെ ആധാരമാക്കിയുള്ള പ്രഭാഷണം). അവർ, അതായത് അപ്പോസ്തലന്മാർ ആണ് അടിസ്ഥാനം, എന്തുകൊണ്ടെന്നാൽ സഭയുടെ വിശ്വാസം പ്രഥമമായി അവരുടെ മേലാണ് സ്ഥാപിക്കപ്പെട്ടത് (86–ാം സങ്കീർത്തനത്തെപ്പറ്റിയുള്ള പ്രഭാഷണം.)

**വി. ക്രിസോസ്റ്റം:** പത്രോസിന്മേൽ എന്നു ക്രിസ്തു പറഞ്ഞിട്ടില്ല. എന്തുകൊണ്ടെന്നാൽ അവൻ സഭയെ ഒരു മനുഷ്യന്റെ മേൽ അല്ല വിശ്വാത്തിന്മേലാണ് പണിതത്. ഈ പാറമേൽ എന്നതിന്റെ അർത്ഥം എന്താണ്? അദ്ദേഹത്തിന്റെ വചനങ്ങളിലുള്ള പ്രഖ്യാപിത വിശ്വാസത്തിന്മേൽ എന്നാണതിന്റെ അർത്ഥം (പെന്തിക്കൊസ്തിയെപ്പറ്റിയുള്ള പ്രഭാഷണം). ഈ പാറമേൽ ഞാൻ എന്റെ സഭയെ പണിയും അതായത്, നിന്റെ ഏറ്റുപറച്ചിലിലുള്ള വിശ്വാസത്തിന്മേൽ. അവൻ അവന്റെ സഭയെ പണിതത് ഒരു വ്യക്തിയിന്മേലല്ല, അയാൾ ഏറ്റുപറഞ്ഞ വിശ്വാസത്തിന്മേൽ ആണ് (മത്താ 16:18 ആധാരമാക്കിയുള്ള പ്രഭാഷണം).

**വി. ബേസിൽ:** പ്രവാചകന്മാരും അപ്പോസ്തലന്മാരും ആകുന്ന അടിസ്ഥാനത്തിന്മേലത്രെ സഭ പണിയപ്പെട്ടിരിക്കുന്നത് (ഏശായ 2 അടിസ്ഥാനപ്പെടുത്തിയിട്ടുള്ള പ്രഭാഷണം). ഈ പാറമേൽ അതായത് ഈ വിശ്വാസത്തിന്മേൽ ഞാൻ എന്റെ സഭയെ പണിയും എന്ന് അദ്ദേഹം മറ്റൊരിടത്ത് രേഖപ്പെടുത്തിയിരിക്കുന്നു.

**ഒരിഗാനോസ്:** സഭ പണിയപ്പെട്ടിരിക്കുന്നത് പത്രോസിന്റെ ഈ ഏറ്റുപറച്ചിലിന്മേൽ ആണ്. സഭയുടെ അടിസ്ഥാനം വിശ്വാസമാണ്. മത്തായി 16:18–നെക്കുറിച്ചുള്ള വ്യാഖ്യാനത്തിൽ അദ്ദേഹം എഴുതുന്നു. "പത്രോസിന്മേൽ മാത്രമായി സഭ മുഴുവനും പണിയപ്പെട്ടിരിക്കുന്നു എന്നാണോ നിങ്ങൾ വിചാരിക്കുന്നത്. യോഹന്നാനെക്കുറിച്ചും അപ്പോസ്തലന്മാരിൽ മറ്റോരോരുത്തരെക്കുറിച്ചും അപ്പോൾ നിങ്ങൾ എന്തു പറയും?"

**തെർത്തുല്യൻ (230 എ.ഡി.):** "ഈ പാറമേൽ" എന്ന പദപ്രയോഗത്തിന്റെ അർത്ഥം പത്രോസിന്മേൽ എന്നാണെന്ന് ആദ്യമായി വ്യാഖ്യാനിച്ച ഗ്രന്ഥകാരൻ ഇദ്ദേഹമാണ്. എന്നാൽ ഇത് ഒരു വ്യക്തിപരമായ അവകാശമാണെന്നും അതു കൈമാറ്റം ചെയ്യാവുന്നതല്ലെന്നും അദ്ദേഹം ശക്തമായി വാദിക്കുന്നു.

**സിപ്രിയനും ഫർമിലിയനും** പറയുന്നത് എല്ലാ ബിഷപ്പന്മാരും വാഗ്ദത്തത്തിന് അവകാശികളാണെന്നും അതുകൊണ്ട് സഭ എപ്പിസ്ക്കോപ്പന്മാരുടെ മേലാണു പണിയപ്പെട്ടിരിക്കുന്നത് എന്നും അത്രെ.

**യാക്കോബിന്റെ തക്സാ** (റോമാ സഭയിലും ഉപയോഗത്തിലിരിക്കുന്നത്) യിൽ "വിശ്വാസമാകുന്ന പാറമേൽ നീ സ്ഥാപിച്ച പ. കാതോലിക സഭയുടെ ഉറപ്പിന്" എന്നു കാണുന്നു. റോമൻ കുർബ്ബാന തക്സായിൽ വി. പത്രോസിനെയും പൌലൂസിനെയും പറ്റിയുള്ള ജാഗരണത്തിലുള്ള ഒരു പ്രത്യേക പ്രാർത്ഥനയിൽ ഇങ്ങനെ കാണുന്നു. "സർവ ശക്തനായ ദൈവമേ, അപ്പോസ്തലന്റെ ഏറ്റുപറച്ചിലാകുന്ന പാറമേൽ നീ സ്ഥാപിച്ചിട്ടുള്ള ഞങ്ങൾ യാതൊന്നുകൊണ്ടും കുലുങ്ങിപ്പോകാതെ ഞങ്ങളെ കാത്തുകൊള്ളേണ"മെന്ന് ഞങ്ങൾ അപേക്ഷിക്കുന്നു.

ഇപ്രകാരമുള്ള വിവിധങ്ങളായ ആശയങ്ങൾ സുറിയാനി സഭയുടെ നമസ്ക്കാരങ്ങളിലും മറ്റും കാണുന്നുണ്ട്.

**1) അടിസ്ഥാനവിശ്വാസമാകുന്നു.** ഏറ്റം പുരാതനമായ വി. യാക്കോബിന്റെ കുർബാന തക്സായിൽ "വിശ്വാസമാകുന്ന പാറമേൽ സ്ഥാപിതമായിരിക്കുന്നതും പാതാള വാതിലുകൾ അതിനോടു ബലം ചെയ്യാത്തതുമായ സഭ" എന്നു പറഞ്ഞിരിക്കുന്നു. ആകയാൽ പത്രോസ് ഏറ്റുപറഞ്ഞ വിശ്വാസമാകുന്ന പാറ എന്നു സിദ്ധിക്കുന്നു. ഇതേപ്രകാരം തന്നെയാണു മാർ ദീവന്നാസ്യോസ് ബർസ്ളീബി എന്ന പിതാവും പറഞ്ഞിരിക്കുന്നത്.

2. വി. പത്രോസ് ആകുന്നു സഭയുടെ അടിസ്ഥാനമെന്ന് പ്രഥമദൃഷ്ടിയിൽ അർത്ഥം തോന്നിക്കത്തക്കവണ്ണമുള്ള ചില ആരാധനാഗാനങ്ങൾ ഉണ്ട്. പത്രോസിന്റെ പരമാധികാരവാദത്തിനുവേണ്ടി ചിലർ ഈ ഭാഗങ്ങൾ ഉയർത്തിക്കാണിക്കാറുണ്ട്. ശനിയാഴ്ച ശ്ലീഹാ നമസ്ക്കാരം രാത്രി പ്രാർത്ഥനയുടെ രണ്ടാം കൗമായിൽ "അൽശെമഓൻ കീപ്പോ ബനിയോനോ" എന്ന ഗീതത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു. "സഭ താർക്കികരോട് ഉത്തരമായി പറഞ്ഞു. ഞാൻ ശെമഓൻ കീപ്പമേലും എഴുപത്തിരണ്ടു തൂണുകളിന്മേലും (അറിയിപ്പുകാർ) പണിയപ്പെട്ടിരിക്കുന്നു. പരിശുദ്ധന്മാർ എന്നിൽ തട്ടുകളായി വയ്ക്കപ്പെട്ടിരിക്കുന്നു." ഈ ഗാനത്തിൽ സഭയാകുന്ന കെട്ടിടത്തെപ്പറ്റി പറയുമ്പോൾ ശെമഓൻ കീപ്പായെപ്പറ്റിയും അറിയിപ്പുകാരെപ്പറ്റിയും പരിശുദ്ധന്മാരെപ്പറ്റിയും പറഞ്ഞിട്ടുണ്ടെങ്കിലും മറ്റു ശ്ലീഹന്മാരെപ്പറ്റി പറയാത്തതിനാൽ അവരുടെ പ്രാതിനിധ്യം ശെമഓന് ഉണ്ടെന്ന് അനുമാനിക്കേണ്ടിയിരിക്കുന്നു.

3) ശ്ലീഹന്മാർ എല്ലാവരും അടിസ്ഥാനങ്ങളാണ് എന്നും ചില പ്രാർത്ഥനകളിൽ നിന്നും വ്യക്തമാകുന്നു. "വിശ്വാസികളായ ഗൃഹവിചാരകന്മാരും സ്വർഗ്ഗീയ ശ്രീഭണ്ഡാരങ്ങളിന്മേൽ അധികാരികളും ദൈവിക അറിയിപ്പുകാരും ഭാഗ്യവാന്മാരായ ഇടയന്മാരും ഇളകിപ്പോകാത്ത അടിസ്ഥാനങ്ങളുമായുള്ളോരെ, നിങ്ങളിൽ ഞങ്ങൾ സങ്കേതപ്പെടുന്നു" (ശ്ലീഹന്മാരുടെ പൊതു പ്രുമിയോനിൽ നിന്നും). ഇളകിപ്പോകാത്ത അടിസ്ഥാനങ്ങൾ എന്നത്രെ ശ്ലീഹന്മാരെപ്പറ്റി ഇവിടെ പറഞ്ഞിരിക്കുന്നത്. അപ്പോസ്തലന്മാരും പ്രവാചകന്മാരുമാകുന്ന അടിസ്ഥാനത്തിന്മേൽ സഭ പണിയപ്പെട്ടിരിക്കുന്നതായി എഫേസ്യ ലേഖനത്തിൽ വി. പൗലൂസ് പറഞ്ഞിരിക്കുന്നു (2:20). അപ്പോസ്തലന്മാർ പന്ത്രണ്ടുപേരും ഒരുപോലെ അടിസ്ഥാനങ്ങളാണെന്നു വെളിപാട് 21:14–ലും പറഞ്ഞിരിക്കുന്നു.

4) എപ്പിസ്ക്കോപ്പന്മാരെ എതിരേൽക്കുമ്പോൾ ചൊല്ലുന്ന "തോബശ്ലോം റോയോ ശാറീറോ" എന്ന ഗാനത്തിൽ ഓരോ എപ്പിസ്ക്കോപ്പായും പത്രോസിനെപ്പോലെ സഭയുടെ അടിസ്ഥാനമെന്നു പ്രസ്താവിക്കപ്പെട്ടിരിക്കുന്നു. "സത്യ ഇടയനും ജ്ഞാനിയായ ഭരണകർത്താവും പത്രോസിനെപ്പോലെ സഭയുടെ അടിസ്ഥാനവുമേ സമാധാനത്തോടെ വരിക" എന്നത്രെ അവിടെ പറഞ്ഞിരിക്കുന്നത്. പട്ടംകൊട പുസ്തകത്തിലും ഇതേ ആശയം തന്നെ കാണുന്നുണ്ട്.

**5) അടിസ്ഥാനകല്ല് ക്രിസ്തു.** സഭയുടെ അടിസ്ഥാനകല്ലു ക്രിസ്തുവാ

ണെന്നു വി. വേദത്തിൽ പല ഭാഗങ്ങളിൽ നിന്നും കാണുവാൻ കഴിയും.

1. “എനിക്കു ലഭിച്ച കൃപയ്ക്കു തക്കവണ്ണം ഞാൻ ജ്ഞാനമുള്ളോരു പ്രധാന ശില്പിയായി അടിസ്ഥാനമിട്ടിരിക്കുന്നു. മറ്റൊരുവൻ മീതേ പണിയുന്നു. താൻ എങ്ങനെ പണിയുന്നു എന്ന് ഓരോരുത്തനും നോക്കിക്കൊള്ളട്ടെ. *യേശുക്രിസ്തു എന്ന ഇട്ടിരിക്കുന്ന അടിസ്ഥാനമല്ലാതെ* മറ്റൊന്ന് ഇടുവാൻ ആർക്കും കഴിയുകയില്ല” എന്നു വി. പൗലൂസ് കോരിന്ത്യരോടു പറയുന്നു (1 കോരി. 3:10 –11). പൗലൂസ് കോരിന്തിൽ ഇട്ടിരിക്കുന്ന അടിസ്ഥാനം പത്രോസ് അല്ല പിന്നെയോ യേശുക്രിസ്തു ആകുന്നു എന്ന് ഇവിടെ വ്യക്തമാകുന്നു.

2. വി. പൗലൂസ് എഫേസ്യർക്കുള്ള ലേഖനത്തിൽ പറയുന്നു. ആകയാൽ നിങ്ങൾ ഇനി അന്യന്മാരും പരദേശികളുമല്ല, വിശുദ്ധന്മാരുടെ സഹ പൗരന്മാരും ദൈവത്തിന്റെ ഭവനക്കാരുമത്രെ. *ക്രിസ്തുയേശു തന്നെ മൂലക്കല്ലായിരിക്കെ നിങ്ങളെ അപ്പോസ്തലന്മാരും പ്രവാചകന്മാരും എന്ന അടിസ്ഥാനത്തിന്മേൽ പണിതിരിക്കുന്നു.”* (2:19–20). മൂലക്കല്ല് ക്രിസ്തു അടിസ്ഥാനത്തിൽ അപ്പോസ്തലന്മാർ മാത്രമല്ല, പ്രവാചകന്മാരുമുണ്ടെന്ന് ഈ ഭാഗത്തു കാണുന്നു.

3. വെളിപാടിൽ കുഞ്ഞാടിന്റെ മണവാട്ടിയായ വി. സഭയെപ്പറ്റി പറയുമ്പോൾ (21:9–19) അതിനെ ഒരു വലിയ നഗരത്തോട് ഉപമിച്ചിരിക്കുന്നു. “നഗരത്തിന്റെ മതിലിനു പന്ത്രണ്ടു അടിസ്ഥാനവും അതിൽ കുഞ്ഞാടിന്റെ പന്ത്രണ്ടു അപ്പോസ്തലന്മാരുടെ പന്ത്രണ്ടു പേരുമുണ്ട്” എന്നു പ്രസ്താവിച്ചിരിക്കുന്നു (വെളി. 21:14). ഈ അടിസ്ഥാനങ്ങളെല്ലാം വിവിധങ്ങളായ കല്ലുകൾകൊണ്ടു പണിയപ്പെട്ടിട്ടുള്ളവയാണ് (21:19–29).

വി. വേദത്തിൽ ഇപ്രകാരം അടിസ്ഥാനത്തെ പല നിലയിൽ വിവരിച്ചിരിക്കുന്നു. പൗലൂസിന്റെ കോരിന്ത്യലേഖനത്തിൽ ഏക അടിസ്ഥാനം യേശുക്രിസ്തു ആകുന്നു. അദ്ദേഹത്തിന്റെ എഫേസ്യ ലേഖനത്തിലാകട്ടെ, അടിസ്ഥാനം പല കല്ലുകൾകൊണ്ട് നിർമ്മിക്കപ്പെട്ടവയായി വിവരിക്കുന്നു. അപ്പോസ്തലന്മാർ മാത്രമല്ല പ്രവാചകന്മാരും അടിസ്ഥാനക്കല്ലുകളാണെന്നും യേശുക്രിസ്തു മൂലക്കല്ലാണെന്നും പ്രസ്താവിച്ചിരിക്കുന്നു. വി. യോഹന്നാന്റെ വെളിപാടു പുസ്തകത്തിൽ സഭയ്ക്കു പന്ത്രണ്ട് അടിസ്ഥാനങ്ങളാണ്; അതായതു പന്ത്രണ്ടു അപ്പോസ്തലന്മാർ. അടിസ്ഥാനത്തിൽ പന്ത്രണ്ടു അപ്പോസ്തലന്മാരും വലിപ്പചെറുപ്പമെന്യേ നിലകൊള്ളുന്നു. പൂർവ്വപിതാക്കന്മാരുടെ അഭിപ്രായങ്ങൾ നോക്കുമ്പോൾ ചിലർ പത്രോസിനെ അടിസ്ഥാനമായി കാണുന്നു. ചിലർ പത്രോസ് ഏറ്റുപറഞ്ഞ വിശ്വാസം അടിസ്ഥാനമായി വിചാരിക്കുന്നു. ചിലർ യേശുക്രിസ്തുവാണ് അടിസ്ഥാനമെന്നു പറയുന്നു. ചിലർ അപ്പോസ്തലന്മാരെല്ലാവരും അടിസ്ഥാനങ്ങളാണെന്നു കരുതുന്നു. ചിലരാകട്ടെ പത്രോസിന്റെ ഏറ്റുപറച്ചിലിനെ അടിസ്ഥാനമാക്കുന്നു. ചിലർ എപ്പിസ്ക്കോപ്പന്മാരെല്ലാവരും അടിസ്ഥാനങ്ങളാണെന്നു സമ്മതിക്കുന്നു. ഇപ്രകാരമുള്ള വൈപരീത്യം എങ്ങനെയുണ്ടായി? അവയെല്ലാം ഭിന്നങ്ങളായ ആശയങ്ങളെയോ ഉൾക്കൊള്ളുന്നത്? അവയ്ക്കു പരസ്പരം പൊരുത്തമുണ്ടോ? ഇവ നമ്മുടെ അവധാനപൂർവമായ ചിന്തയ്ക്കു വിഷയീഭവിക്കുന്നു.

അടിസ്ഥാനപാറ യേശുക്രിസ്തു, പത്രോസ് ഏറ്റുപറഞ്ഞ വിശ്വാസം, പത്രോസ്, അപ്പോസ്തലന്മാർ, എല്ലാ എപ്പിസ്ക്കോപ്പന്മാരും ഇവ തമ്മിലുള്ള ആശയ ഐക്യം.

1) പത്രോസ് പാറയാകുന്നു എന്നു പറയുന്നതും പത്രോസിന്റെ വിശ്വാസം പാറയാകുന്നു എന്നു പറയുന്നതും രണ്ടാശയമല്ല. എന്തെന്നാൽ പത്രോസിന്റെ വിശ്വാസമാകുന്നു പത്രോസിനെ പാറയാക്കുന്നത്. ആ വിശ്വാസമില്ലെങ്കിൽ അദ്ദേഹത്തെ പാറ എന്നു വിളിക്കുവാൻ നിവൃത്തിയില്ല.

2) പത്രോസിന്റെ വിശ്വാസമാകട്ടെ യേശുക്രിസ്തു ജീവനുള്ള ദൈവത്തിന്റെ പുത്രനായ മിശിഹാ ആകുന്നു എന്നുള്ളതാണ്. അതിനാൽ പത്രോസ് ഏറ്റുപറഞ്ഞിട്ടുള്ള വിശ്വാസം അടിസ്ഥാനമാകുന്നു എന്നു പറയുന്നതും രണ്ടല്ല. അദ്ദേഹത്തെ പാറയാക്കുന്നതു ഈ വിശ്വാസവും അതിന്റെ ഏറ്റുപറച്ചിലും ആകുന്നുവല്ലോ.

3) പത്രോസ് യേശുക്രിസ്തുവിനെ ‘നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ മിശിഹായാകുന്നു’ എന്നേറ്റു പറഞ്ഞതിനാൽ പാറയായിത്തീർന്നുവെങ്കിൽ ആ വിശ്വാസം ഏറ്റുപറയുന്ന എല്ലാവരും പത്രോസിനെപ്പോലെതന്നെ പാറകളാകുന്നു. മറ്റ് അപ്പോസ്തോലന്മാരും ഇതേ വിശ്വാസം തന്നെയുള്ളവരായിരുന്നു. അതിനാൽ പത്രോസ് പാറയായിരുന്നതുപോലെ ശേഷം അപ്പോസ്തലന്മാരും പ്രവാചകന്മാരും എപ്പിസ്ക്കോപ്പന്മാരും എന്നുവേണ്ട ഈ വിശ്വാസമുള്ള എല്ലാ ക്രിസ്ത്യാനികളും പാറകൾ അഥവാ പണിക്കുള്ള കല്ലുകളാകുന്നു. ഇങ്ങനെയെങ്കിൽ സഭയുടെ കെട്ടുപണി എങ്ങനെയാകുന്നു? തത്വപരമായി നോക്കുമ്പോൾ സഭ പണിയപ്പെട്ടിരിക്കുന്നത് യേശുക്രിസ്തു ജീവനുള്ള ദൈവത്തിന്റെ പുത്രനായ മിശിഹായാകുന്നുവെന്നുള്ള അടിസ്ഥാനതത്വത്തിലാണ്. സഭ, യേശുക്രിസ്തുവിന്റെ ശരീരമാകയാൽ ഈ വിശ്വാസമുള്ള വ്യക്തികളാകുന്ന കല്ലുകളെ ജീവനുള്ള ദൈവത്തിന്റെ പുത്രനായ യേശുക്രിസ്തുവാകുന്ന മൂലക്കല്ലുമായി ചേർത്തു പണിയുന്നു. പ്രസ്തുത വിശ്വാസം ആദ്യമായി ഏറ്റുപറഞ്ഞത് വി. പത്രോസാകയാൽ അദ്ദേഹത്തെ ആദ്യകല്ലായി പരിഗണിക്കാം. അങ്ങനെയെങ്കിൽ ‘നീ പത്രോസ് ആകുന്നു. ഈ പെത്രാമേൽ ഞാൻ എന്റെ സഭയെ പണിയും’ എന്നുള്ളതിന്റെ അർത്ഥം എന്ത്? പത്രോസേ, നീ ഒരു കല്ലാകുന്നു. ഈ കല്ലിനെ (ഈ തരത്തിലുള്ള കല്ലിനെ) ഞാൻ അടിസ്ഥാനത്തിൽ ഇട്ട് (അടിസ്ഥാനമായി ഇട്ട് എന്നല്ല) എന്റെ സഭയെ ഞാൻ അതിന്മേൽ പണിയും എന്ന് അർത്ഥമാക്കാവുന്നതാണ്. അങ്ങനെ പത്രോസ് സഭയുടെ അടിസ്ഥാനത്തിൽ മൂലക്കല്ലുമായി ചേർത്തു പണികഴിപ്പിച്ചിട്ടുള്ള ഒരു കല്ല് ആകുന്നു. ഇപ്രകാരമുള്ള അനേകകല്ലുകൾ ചേർത്തും ഒന്നിന്മേൽ ഒന്നായും പണിയപ്പെട്ടിട്ടുള്ളതാകുന്നു സഭയാകുന്ന മന്ദിരം.

**പത്രോസ് മാത്രമോ അടിസ്ഥാനത്തിൽ പണിയപ്പെട്ടിരിക്കുന്നത്?** പത്രോസിനോടു കൂടെ മറ്റു അപ്പോസ്തോലന്മാരും ഈ അടിസ്ഥാനത്തിൽ പണിയപ്പെട്ടിരിക്കുന്നു. കൈസര്യ പിലിപ്പോസിൽ വെച്ച് കർത്താവ് ചോദിച്ചത് പത്രോസിനോടു മാത്രമല്ല; എല്ലാ ശിഷ്യന്മാരോടും ഒരുപോലെയാണ്. ‘നിങ്ങൾ എന്നെ ആരെന്നു പറയുന്നു’ (മത്താ. 16:15). കർത്താവിനു ലഭിക്കേണ്ട ഉത്തരം അവരിൽ ഒരുവനിൽ നിന്നു മാത്രമല്ല എല്ലാവരിൽ നിന്നുമാണ്. എന്നാൽ ഉത്തരം പറയുന്നതു പത്രോസ് മാത്രമാണ്. ചോദ്യത്തിന്റെ രൂപം നോക്കുമ്പോൾ ഉത്തരം പത്രോസിന്റേതു മാത്രമല്ല, എന്നാലോ മറ്റുള്ളവരെക്കൂടി പ്രതിനിധീകരിച്ചിട്ടുള്ളതാണെന്നു കാണാം. പത്രോസിന്റെ ഉത്തരം ‘നിങ്ങൾ എന്നെ ആർ എന്നു പറയുന്നു’ എന്നുള്ള ചോദ്യത്തിന്റേതാണ്. പത്രോസിന്റെ മറുപടിയിൽ നിന്നു വ്യത്യസ്തമായ ഒരു ഉത്തരം അവിടെ മറ്റു ശിഷ്യന്മാർ ആരും പറയുന്നുമില്ല. എല്ലാവരും മൗനം ദീക്ഷിക്കുകയാണ്. അതിനാൽ പത്രോസിന്റെ ഏറ്റുപറച്ചിൽ എല്ലാവരുടെയും ഏറ്റുപറച്ചിലായി ഗണിക്കട്ടെ. എല്ലാവരോടുമുള്ള ചോദ്യത്തിനു പത്രോസ് പ്രാതിനിധ്യം വഹിച്ച് ഉത്തരം പറഞ്ഞതുപോലെ പത്രോസിനോടുള്ള കർത്താവിന്റെ പ്രസ്താവനയും അവനോടു മാത്രമല്ല എല്ലാവരോടുമായിട്ടായിരുന്നു എന്നു പരിഗണിക്കേണ്ടിയിരിക്കുന്നു. അതിനാൽ ‘നീ പത്രോസ് ആകുന്നു. ഈ പെത്രാമേൽ (പാറമേൽ) ഞാൻ എന്റെ പള്ളിയെ (സഭയെ) പണിയും’ എന്ന തിരുമൊഴി ശിഷ്യന്മാർ ഓരോരുത്തരോടും പറയുന്നതായി വിചാരിക്കേണ്ടിയിരിക്കുന്നു. അതിനാൽ പത്രോസിനെ കർത്താവ് മൂലക്കല്ലായ തന്നോടു ചേർത്തു പണിത അവസരത്തിൽ തന്നെ മറ്റുള്ള ശിഷ്യന്മാരും പത്രോസിനെപ്പോലെ തന്നെ മൂലക്കല്ലിനോടു ചേർത്തു പണിയപ്പെട്ടു. മറ്റുവിധത്തിൽ ചിന്തിച്ചാൽ, പത്രോസിനോടു മാത്രം പറഞ്ഞതെങ്കിൽ ‘നീ പത്രോസാകുന്നു, നിന്റെമേൽ ഞാൻ എന്റെ സഭയെ പണിയും’ എന്നു പറയുന്നതായിരുന്നു കൂടുതൽ പ്രകൃതം.

**പത്രോസിന്റെ അഭിപ്രായം:** സഭ തന്റെ മേലാണു പണിയപ്പെട്ടിരിക്കുന്നത് എന്നോ അടിസ്ഥാനക്കല്ലായ തന്നോടുചേർത്ത് മറ്റ് അപ്പോസ്തോലന്മാർ പണിയപ്പെടുന്നു എന്നോ പത്രോസ് ഒരിക്കലും അവകാശപ്പെടുകയോ വാദിക്കുകയോ ചെയ്യുന്നില്ല (പത്രോ. 2:1–5). യേശുക്രിസ്തുവായ ശ്രേഷ്ഠവും മാന്യവുമായ മൂലക്കല്ലിനോടു ചേർത്തു വിശ്വാസികൾ ആത്മിക ഗൃഹമായി പണിയപ്പെടുന്നു എന്നുള്ള ആശയമാണ് അദ്ദേഹത്തിനുള്ളത്. “മനുഷ്യർ തള്ളിയതെങ്കിലും ദൈവസന്നിധിയിൽ ശ്രേഷ്ഠവും മാന്യവുമായ ജീവനുള്ള കല്ലായ അവന്റെ സന്നിധിയിൽ വന്നിട്ടു നിങ്ങളും ജീവനുള്ള കല്ലുകൾ എന്നപോലെ ആത്മീയ ഗൃഹമായി, യേശുക്രിസ്തു മുഖാന്തിരം ദൈവത്തിനു പ്രസാദമുള്ള ആത്മീയ യാഗം കഴിപ്പാൻ തക്ക വിശുദ്ധ പുരോഹിതവർഗ്ഗമാകേണ്ടതിനു പണിയപ്പെടുന്നു” (1 പത്രോ 4:5, അപ്പോ 4:11).

**പത്രോസിന്റെമേൽ സഭ പണിതിരിക്കുന്നു എങ്കിൽ കർത്താവിന്റെ നിലയെന്ത്?** പത്രോസിന്റെമേലാണു പണിയപ്പെട്ടിരിക്കുന്നതെങ്കിൽ സഭയാകുന്ന ഭവനത്തിന്റെ അസ്ഥിവാരമുൾപ്പെടെ ഭവനം മുഴുവനും വഹിച്ചു നിലനിർത്തിക്കൊണ്ടിരിക്കുന്നതു പത്രോസായിരിക്കണം. അതായതു ക്രിസ്തുവാകുന്ന മൂലക്കല്ല് (എഫേസ്യ 2:20) ഉൾപ്പെടെയുള്ള സഭാമന്ദിരത്തെ മുഴുവനായി വഹിച്ചു

നിലനിർത്തിക്കൊണ്ടിരിക്കുന്നതു പത്രോസാകുന്നു. ചുരുക്കിപ്പറഞ്ഞാൽ പത്രോസാണു കർത്താവിനെയും നിലയ്ക്കുനിർത്തുന്നത്! അങ്ങനെ വരുമ്പോൾ പത്രോസിന്റെ ഉറപ്പു കർത്താവിന്റെ ഉറപ്പും പത്രോസിന്റെ വീഴ്ച കർത്താവിന്റെ വീഴ്ചയുമാണ്. അതുപോലെതന്നെ പത്രോസിന്റെ ഉറപ്പു സഭയെ നിലനിർത്തും. പത്രോസിന്റെ വീഴ്ച സഭാമന്ദിരത്തെ തകർക്കും. പാതാളവാതിലുകൾ അതിനെ ജയിക്കയില്ല എന്നു കർത്താവ് അരുളിച്ചെയ്ത സഭയുടെ സ്ഥിതി ഇതോ!

നീ പാറ (പത്രോസ്) ആകുന്നു എന്നു കർത്താവ് കല്പിച്ചപ്പോൾ തന്റെ വചനശക്തിയാൽ പത്രോസ്, കർത്താവുൾപ്പെടെയുള്ള മന്ദിരം മുഴുവനെയും വഹിക്കുന്നതിനു കഴിവുള്ള സുദൃഢ പാറയായിത്തീർന്നു എന്നു ചിലർ പറയുന്നു. അങ്ങനെയെങ്കിൽ പത്രോസ് കർത്താവിനെ മൂന്നു വട്ടം തള്ളിപ്പറഞ്ഞ് അദ്ദേഹത്തിന്റെ ദുർബ്ബലത വെളിപ്പെടുത്തിയപ്പോൾ സഭാമന്ദിരം തകർന്നുപോയിരിക്കണം. യെറുശലേമിൽ നിന്നു വി. യാക്കോബിന്റെ ആളുകൾ വന്നപ്പോൾ അന്ത്യോക്യായിൽ വച്ച് അദ്ദേഹം അസ്ഥിരത കാണിച്ചതിനാൽ (ഗലാ. 2:14) സഭാമന്ദിരം കുലുങ്ങിയിരിക്കണം. 'സാത്താനേ, എന്നെ വിട്ടു പോ, നീ എനിക്ക് ഇടർച്ചയാകുന്നു, നീ ദൈവത്തിന്റേതല്ല മനുഷ്യരുടേതത്രെ കരുതുന്നത്' (മത്താ. 16:23) എന്ന വചനശക്തിയാൽ പത്രോസ് സാത്താനായിത്തീർന്നിരിക്കണം. ആകയാൽ ദൈവം തന്റെ സഭയെ ബലഹീനനും തെറ്റുകുറ്റങ്ങളിൽ വീഴാൻ സാദ്ധ്യതയുള്ളവനും അസ്ഥിരനുമായ ഒരു മനുഷ്യന്റെ മേൽ അല്ല സ്ഥാപിച്ചത്; പിന്നെയോ സ്വർഗ്ഗസ്ഥനായ പിതാവു വെളിപ്പെടുത്തിയതും അപ്പോസ്തലന്മാരിൽ പ്രതിഫലിച്ചതും പത്രോസ് ഏറ്റുപറഞ്ഞതുമായ വിശ്വാസത്തിന്മേൽ അതായതു മിശിഹാതമ്പുരാന്റെമേൽ ആണ് സഭയെ സ്ഥാപിച്ചിരിക്കുന്നത് എന്നു ന്യായമായി ഗ്രഹിക്കാവുന്നതാകുന്നു. തെറ്റിക്കൂടാത്ത ആ പാറമേൽ സ്ഥാപിതമാകയാൽ കൊടുങ്കാറ്റുകൾക്കോ പെരുമഴകൾക്കോ ആ ഭവനത്തെ ഇളക്കുവാനോ, പാതാളവാതിലുകൾക്ക് അതിന്റെനേരെ പ്രബലപ്പെടുവാനോ സാധിക്കുന്നതല്ല.

## II

പത്രോസിന്റെ പരമാധികാരവാദം സ്ഥാപിക്കുന്നതിന് അടുത്തതായി ആശ്രയിക്കുന്നത് "സ്വർഗ്ഗരാജ്യത്തിന്റെ താക്കോലുകൾ നിനക്കു ഞാൻ തരും. നീ ഭൂമിയിൽ കെട്ടുന്നതൊക്കെയും സ്വർഗ്ഗത്തിൽ കെട്ടപ്പെട്ടിരിക്കും. നീ ഭൂമിയിൽ അഴിക്കുന്നതൊക്കെയും സ്വർഗ്ഗത്തിൽ അഴിഞ്ഞിരിക്കും" (മത്താ. 16:19) എന്ന വേദഭാഗമാണ്.

**താക്കോലിന്റെ അധികാരം.** സ്വർഗ്ഗരാജ്യം സഭയാകുന്നു. പത്രോസിനു താക്കോൽ അല്ല താക്കോലുകൾ കൊടുക്കുന്നതിനാൽ അദ്ദേഹം കേവലം ഒരു വാതിൽകാവൽക്കാരനല്ല, പ്രത്യുത ഗൃഹവിചാരകനാകുന്നു. യജമാനന്റെ വിശ്വസ്തനായ ഗൃഹവിചാരിപ്പുകാരൻ എന്ന നിലയിൽ ഗൃഹത്തിന്മേലുള്ള സർവ്വ അധികാരങ്ങളും അദ്ദേഹത്തിനു കൊടുത്തിരിക്കയാണ്. അത് അദ്ദേഹത്തിനു മാത്രം സിദ്ധിച്ചിട്ടുള്ളതായിട്ടാണു ചിലർ വാദിക്കുന്നത്.

താക്കോലുകൾ അധികാരത്തെ കാണിക്കുന്നു. പഴയനിയമത്തിലും ഇതുപോലുള്ള താക്കോലുകളെപ്പറ്റി പറയുന്നുണ്ട് (യശയ്യാ 22:15-22.) "ഞാൻ ദാവീദുഗൃഹത്തിന്റെ താക്കോൽ അവന്റെ തോളിൽ വയ്ക്കും. അവൻ തുറന്നാൽ ആരും അടയ്ക്കുകയില്ല. അവൻ അടച്ചാൽ ആരും തുറക്കുകയുമില്ല." ഈ താക്കോലുകളുടെ അർത്ഥം അഥവാ അധികാരം എന്താകുന്നു? പൂട്ടുകയും, തുറക്കുകയും, ബന്ധിക്കുകയും അഴിക്കുകയും ചെയ്ക എന്നുള്ളതാണ്. ഈ അധികാരമാണ് താഴെപറയുന്ന പാട്ടിൽ കാണുന്നത്.

റ്ഗീഗുവോകോലെ ദുമോറോൻ...

"ആചാര്യത്വംമുൻനിർത്തി-ശ്ലീഹരിൽ മുമ്പൻ
ശീമോനൊടു നാഥൻചൊന്നോരീനാ-ദംഹൃദ്യം
നിന്നെ ഗൃഹനായകനാക്കി - ത്തന്നീടുന്നേ-
ന്നാംബരധരണീബന്ധനമുക്തിതാക്കോലുകൾ, നീ
ബന്ധിച്ചാൽ-ഞാനുംബന്ധിക്കും
മോചിച്ചാൽ-മോചിക്കും ഞാനും
പാപികളെ പ്രതിയഭ്യർത്ഥിച്ചെന്നാൽ കേട്ടീടും."

ഗൃഹവിചാരകന്റെ ജോലി എന്താകുന്നു എന്ന് ലൂക്കോസ് 12:41-48 -ൽ പറയുന്നു. "തക്കസമയത്ത് ആഹാരവീതം കൊടുക്കേണ്ടതിനു യജമാനൻ തന്റെ വേലക്കാരുടെ മേൽ ആക്കുന്ന വിശ്വസ്തനും ബുദ്ധിമാനുമായ ഗൃഹവിചാരകൻ ആർ" (ലൂക്കോസ് 12:42). ഇങ്ങനെയുള്ള അധികാരം നടത്തത്തക്കവണ്ണമാണു താക്കോൽ നൽകിയിരിക്കുന്നത്. സഭയാകുന്ന ഗൃഹത്തിലെ അംഗങ്ങൾക്കു നൽകേണ്ട ആഹാരം എന്താകുന്നു? ലൂക്കോ 11:52-ൽ പരിജ്ഞാനത്തിന്റെ താക്കോൽ എടുത്തുകളഞ്ഞതിനെപ്പറ്റി ശാസിക്കുന്നതായി കാണുന്നു. "ന്യായശാസ്ത്രിമാരായ നിങ്ങൾക്കു അയ്യോ കഷ്ടം. നിങ്ങൾ പരിജ്ഞാനത്തിന്റെ താക്കോൽ എടുത്തുകളഞ്ഞു. നിങ്ങൾ തന്നെ കടക്കുന്നില്ല; കടക്കുന്നവരെ തടുത്തുകളഞ്ഞു." വീണ്ടും പറയുന്നു, "കപടഭക്തിക്കാരായ ശാസ്ത്രിമാരും, പരീശന്മാരുമായുള്ളോരെ! നിങ്ങൾക്കു ഹാ കഷ്ടം! നിങ്ങൾ മനുഷ്യർക്കു സ്വർഗ്ഗരാജ്യം അടച്ചുകളയുന്നു. കടക്കുന്നവരെ കടപ്പാൻ സമ്മതിക്കുന്നുമില്ല" (മത്തായി 23:13).

പഴയനിയമത്തിലെ സ്വർഗ്ഗരാജ്യത്തിന്റെ താക്കോൽ പിടിച്ചിരുന്ന ശാസ്ത്രിമാരും പരീശന്മാരും പരിജ്ഞാനത്തിന്റെ താക്കോൽ എടുത്തു കളഞ്ഞിട്ടു സ്വർഗ്ഗരാജ്യത്തെ മറ്റുള്ളവർക്കായി തുറന്നു കൊടുക്കാത്തതിനാൽ അക്കാര്യത്തിൽ അവരെ ശാസിക്കുന്നതായിട്ടാണ് നാം കണ്ടത്. അതിനാൽ താക്കോൽ പിടിച്ചുകൊണ്ടുള്ള അധികാരത്തിന്റെ ഒരു പ്രധാന ജോലി പരിജ്ഞാനദാനം അഥവാ ഉപദേശമാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. പുതിയനിയമത്തിലും ഈ അധികാരം തന്നെ കാണുന്നു. "അതുകൊണ്ടു സ്വർഗ്ഗരാജ്യത്തിനു ശിഷ്യനായിത്തീർന്ന ഏതു ശാസ്ത്രിയും തന്റെ നിക്ഷേപത്തിൽ നിന്നു പുതിയതും പഴയതും എടുക്കുന്ന ഒരു വീട്ടുടമയോടു സദൃശ്യനാകുന്നു."

ഉപദേശത്തോടുകൂടി അതു നടപ്പിൽ വരുത്തുന്നതിന് ആവശ്യമുള്ള ശിക്ഷണാധികാരവും (Disiplinary power) സ്ഥിതിചെയ്യുന്നുവെന്നു സമ്മതിക്കാതിരിപ്പാൻ നിവൃത്തിയില്ല. ചുരുക്കിപ്പറഞ്ഞാൽ ഉപദേശപരമായും ഭരണപരമായുമുള്ള സകല അധികാരങ്ങളും ഈ താക്കോലുകൾ മൂലം ലഭ്യമാകുന്നുണ്ട്.

"നീ ഭൂമിയിൽ കെട്ടുന്നതൊക്കെയും സ്വർഗ്ഗത്തിൽ കെട്ടപ്പെട്ടിരിക്കും. നീ ഭൂമിയിൽ അഴിക്കുന്നതൊക്കെയും സ്വർഗ്ഗത്തിലും അഴിക്കപ്പെട്ടിരിക്കും." ഈ കെട്ടുകയും അഴിക്കുകയും ചെയ്യുന്ന (Binding & loosing) അധികാരം എന്താകുന്നു?

കെട്ടുകയും അഴിക്കുകയും ചെയ്കയെന്നത് യഹൂദറാബികൾ ഉപയോഗിച്ചുകൊണ്ടിരുന്ന ഒരു പദപ്രയോഗമാണ്. ഏതെങ്കിലും കാര്യത്തെപ്പറ്റി തർക്കമുണ്ടാകുമ്പോൾ അക്കാര്യം നിരോധിക്കുകയോ അനുവദിക്കുകയോ ചെയ്തിരിക്കുന്നു എന്നു പ്രഖ്യാപിക്കുന്നതിനുള്ള ഒരു ന്യായശാസ്ത്രിയുടെ അധികാരമാണു കെട്ടുകയും അഴിക്കുകയും ചെയ്ക എന്നുള്ളത് (The power of the doctor of law to pronounce forbirden or pronounce permitted some action about which a question has arisen). ഓരോ റാബിക്കും ശാസ്ത്രിക്കും അവരുടെ മേൽ കൈവച്ചു പട്ടം (സ്ഥാനം)കൊടുക്കുമ്പോൾ കെട്ടുന്നതിനും അഴിക്കുന്നതിനുമുള്ള അധികാരം ലഭിച്ചിരുന്നു. അതായതു ന്യായമേതെന്നും അന്യായമേതെന്നും അധികാരപൂർവ്വം തീരുമാനിക്കുന്നതിനുള്ള അവകാശം (to decide with authority what was lawful and what was unlawful). അന്യായമെന്നു തീരുമാനിക്കുന്നതിനു കെട്ടുക, എന്നും ന്യായമെന്നു തീരുമാനിക്കുന്നതിന് അഴിക്കുക, എന്നും പറയുന്നു. ഉദാഹരണമായി പെരുനാൾ ദിവസം വിറകു ശേഖരിക്കുന്നതിനെ യഹൂദറാബിയായ ഷാമായിയുടെ സംഘക്കാർ (School of Shammai) കെട്ടുന്നു, അതായത് അന്യായമെന്നു തീരുമാനിക്കുന്നു. വേറൊരു റാബിയായ ഹില്ലേലിന്റെ സംഘക്കാർ (School of Hillel) അഴിക്കുന്നു, അതായതു ന്യായമെന്നു തീരുമാനിക്കുന്നു. അതിനാൽ പത്രോസിനു വാഗ്ദത്തം ചെയ്ത താക്കോലുകൾ മുഖാന്തിരമായി അദ്ദേഹത്തിനു ലഭിക്കുന്ന അധികാരം വിശ്വാസം, നടപടികൾ, സന്മാർഗ്ഗം എന്നിങ്ങനെയുള്ള കാര്യങ്ങളെപ്പറ്റി വി. സഭയിൽ അധികാരപൂർവ്വം തീരുമാനം ചെയ്യുക എന്നുള്ളതായിരുന്നു (The power to decide with authority questions of faith, practices and morals in the Christian Church).

ഉപദേശസംബന്ധമായോ നടപടി സംബന്ധമായോ യഹൂദറാബികളുടെ ഇടയിൽ അഭിപ്രായഭിന്നതയുണ്ടായാൽ അവർ സുന്നഹദോസ് വിളിച്ചുകൂട്ടി കാര്യങ്ങൾ തീരുമാനിച്ചിരുന്നു. ഭൂരിപക്ഷത്തിന്റെ അഭിപ്രായം പ്രബലപ്പെട്ടതായി പരിഗണിച്ചിരുന്നു. ആദിമ സഭയിലും ഇതുതന്നെയാണു നാം കാണുന്നത്. മോശൈക ന്യായപ്രമാണം ജാതികളെ (പുറജാതിക്രിസ്ത്യാനികളെ) എങ്ങനെ ബന്ധിക്കുന്നു, എന്നതിനെപ്പറ്റി അപ്പോസ്തലന്മാരുടെ ഇടയിൽ ഭിന്നതയുണ്ടായപ്പോൾ അക്കാര്യം ഒരു സുന്നഹദോസ് (യെറുശലേം സുന്നഹദോസ്) വിളിച്ചുകൂട്ടി അവർ തീരുമാനിക്കുന്നതായി അപ്പോ. പ്ര. 15-ാം അദ്ധ്യായത്തിൽ

കാണുന്നു. ആദിമ നൂറ്റാണ്ടുകളിൽ ഇപ്രകാരമുള്ള സുന്നഹദോസുകൾക്കു വലിയ പ്രാധാന്യം കൊടുത്തിരിക്കുന്നു.

യഹൂദറാബികൾ, അവർ ഭൂമിയിൽ വച്ചു ചെയ്യുന്നതായ തീരുമാനങ്ങൾ സ്വർഗ്ഗത്തിലും അതേപടി സമ്മതിക്കുന്നതായി വിചാരിച്ചിരുന്നു. അപ്രകാരം തന്നെ പത്രോസിനു കൊടുക്കുന്നതായ അധികാരത്തിലും ഭൂമിയിൽ കെട്ടുന്നതിനെ സ്വർഗ്ഗത്തിലും കെട്ടുന്നതായും ഭൂമിയിൽ അഴിക്കുന്നതിനെ സ്വർഗ്ഗത്തിലും അഴിക്കുന്നതായും പറഞ്ഞിരിക്കുന്നു. ഈ അധികാരം പത്രോസിനു മാത്രമായിട്ടാണോ നൽകപ്പെട്ടത്. അതിനുശേഷം അപ്പോസ്തലന്മാർക്ക് എല്ലാവർക്കും നൽകപ്പെട്ടിട്ടുണ്ടോ എന്നുള്ളതാണ് ഇനിയും നമ്മുടെ ചിന്തയ്ക്കു വിഷയീഭവിക്കുന്നത്.

**കെട്ടുവാനും അഴിക്കുവാനുമുള്ള അധികാരം പത്രോസിനു മാത്രമോ നൽകപ്പെട്ടിട്ടുള്ളത്?** വി. മത്തായി 16:18–19 വാക്യങ്ങളെ ആശ്രയിച്ചുകൊണ്ട് പത്രോസിനോടു പ്രത്യേകമായി ഈ വാക്യങ്ങൾ പറയപ്പെട്ടിരിക്കുന്നതിനാൽ അതു മുഖാന്തിരമായി കർത്താവ് അദ്ദേഹത്തെ സഭയുടെ പരമാധികാരിയായി (Supreme head) ആയി നിയമിച്ചു എന്നും സഭയ്ക്കു ചേർന്ന നിയമം ഉണ്ടാക്കുന്നതിനും ന്യായം നടത്തുന്നതിനും വിദഗ്ദ്ധോപദേശങ്ങളെ നീക്കുന്നതിനും സത്യവിശ്വാസം പ്രഖ്യാപിക്കുന്നതിനും മേല്പട്ടക്കാരെയും പട്ടക്കാരെയും ഉപദേഷ്ടാക്കന്മാരെയും നിയമിക്കുന്നതിനും നീക്കുന്നതിനും അവരുടെ ജോലി നിശ്ചയിക്കുന്നതിനും ഉള്ള അധികാരം അദ്ദേഹത്തിനു കൊടുത്തു എന്നും ചുരുക്കത്തിൽ സഭയും അതിന്റെ ഭരണക്കാരും ഭരണകൂടവും പ്രവർത്തനവുമെല്ലാം അദ്ദേഹത്തിന്റെ പക്കൽ ഏൽപ്പിച്ചിരിക്കുന്നു എന്നും അവ അദ്ദേഹത്തെ ആശ്രയിച്ചിരിക്കുന്നു എന്നും പറയുന്നവരുണ്ട്. എന്നാൽ ഇതു വി. വേദത്തിനും പാരമ്പര്യത്തിനും എതിരാണെന്നു പരിശോധനയിൽ തെളിയുന്നതാണ്. മത്തായി 16:18–19 വാക്യങ്ങളിൽ "ഞാൻ പണിയുന്നു", "ഞാൻ തരുന്നു" എന്നല്ല "ഞാൻ പണിയും", "ഞാൻ തരും" എന്നിങ്ങനെ ഭാവികാലത്തെ സൂചിപ്പിച്ചുകൊണ്ടാണു പറഞ്ഞിരിക്കുന്നത്. പുതിയനിയമത്തിൽ പിന്നീട് പത്രോസിന്റേമേൽ മാത്രം സഭ പണിയുന്നതായോ പത്രോസിനുമാത്രം അധികാരങ്ങൾ കൊടുത്തിരിക്കുന്നതായോ ഒരു ഘട്ടം കാണുന്നില്ല. പത്രോസിനു കൊടുക്കുമെന്ന് വാഗ്ദത്തം ചെയ്യുന്ന അധികാരങ്ങളെല്ലാം പിന്നീട് പത്രോസ് ഉൾപ്പെട്ട എല്ലാ അപ്പോസ്തലന്മാർക്കും ഒരുമിച്ചു വാഗ്ദത്തം ചെയ്യുന്നതായി കാണുന്നുണ്ട്.

മത്തായി 18:15–18 വരെയുള്ള വാക്യങ്ങളിൽ ഒരു സഹോദരൻ പിഴച്ചാൽ അക്കാര്യത്തെപ്പറ്റി അന്ത്യതീരുമാനം ചെയ്യുന്നതിനുള്ള അധികാരം പത്രോസിനല്ല, സഭയ്ക്കാണു വച്ചിരിക്കുന്നത്. കൂടാതെ "നിങ്ങൾ ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വർഗ്ഗത്തിലും കെട്ടപ്പെട്ടിരിക്കും. നിങ്ങൾ ഭൂമിയിൽ അഴിക്കുന്നതെല്ലാം സ്വർഗ്ഗത്തിലും അഴിഞ്ഞിരിക്കും" (മത്തായി 18:18) എന്നു സത്യം ചെയ്തു പറഞ്ഞുകൊണ്ട് മത്തായി 16:19–ൽ വാഗ്ദത്തം ചെയ്തതുപോലെ പത്രോസ് ഉൾപ്പെടെ എല്ലാ ശിഷ്യന്മാരോടും മത്തായി 18:18–ൽ വാഗ്ദത്തം ചെയ്യുന്നുണ്ട്. തന്റെ പുനരുത്ഥാനത്തിനുശേഷം ഈ വാഗ്ദത്തം നിറവേറ്റുകയും പത്രോസ് ഉൾപ്പെടെ ശിഷ്യന്മാർക്ക് എല്ലാവർക്കും ഒരുമിച്ച് ഈ അധികാരം കൊടുക്കുകയും ചെയ്യുന്നു. "പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയയ്ക്കുന്നു. ഇങ്ങനെ പറഞ്ഞശേഷം അവൻ അവരുടെമേൽ ഊതി, അവരോട് പരിശുദ്ധാത്മാവിനെ കൈക്കൊൾവിൻ. ആരുടെ പാപങ്ങൾ, നിങ്ങൾ മോചിക്കുന്നുവോ അവർക്കു മോചിക്കപ്പെട്ടിരിക്കുന്നു. ആരുടെ പാപങ്ങൾ നിർത്തുന്നുവോ അവർക്കു നിർത്തിയിരിക്കുന്നു എന്നു പറഞ്ഞു" (യോഹ. 20:21–23). കൈസര്യ പീലിപ്പോസിൽ വച്ചു പത്രോസിനുമാത്രം താക്കോലും അതിനടുത്ത അധികാരങ്ങളും കൊടുത്തെങ്കിൽ പിന്നീട് ആവക അധികാരങ്ങൾ മറ്റു ശിഷ്യന്മാർക്കു വാഗ്ദത്തം ചെയ്യുകയും കൊടുക്കുകയും ചെയ്യുന്നത് എന്തുകൊണ്ട്? അങ്ങിനെ ചെയ്യുമ്പോൾ പത്രോസിനെയും ഉൾപ്പെടുത്തുന്നത് എന്തിന്?

താക്കോൽ മറ്റുള്ളവർക്കും കൊടുക്കുന്നതായി പറയുന്ന പ്രത്യേക വാക്യങ്ങളില്ലെങ്കിലും താക്കോൽ മുഖാന്തിരമായി പത്രോസിനു വാഗ്ദത്തം ചെയ്ത അധികാരങ്ങൾ തന്നെയാണു മറ്റുള്ളവർക്കും വാഗ്ദത്തം ചെയ്യുകയും (മത്തായി 18:18) കൊടുക്കുന്ന അവസരത്തിൽ എല്ലാവർക്കും ഒരുപോലെ കൊടുക്കുകയും ചെയ്യുന്നത് (യോഹ. 20:21–23). അതുപോലെ "നീ പത്രോസ് ആകുന്നു. ഈ പാറമേൽ എന്റെ സഭയെ ഞാൻ പണിയും" (മത്തായി 16:18) എന്ന വാഗ്ദത്തം മറ്റുള്ളവരോടു ചെയ്യുന്നതായി വേദത്തിൽ പ്രത്യേക വാക്യങ്ങളില്ലെങ്കിലും മറ്റു വേദഭാഗങ്ങൾ കൊണ്ട് ഈ വാഗ്ദത്തം താക്കോലുപോലെ വി. പത്രോസിനു മാത്രമല്ലായിരുന്നു, എല്ലാ അപ്പോസ്തലന്മാർക്കും ഒരു പോലെയായിരുന്നു എന്നും മനസ്സിലാക്കാവുന്നതാണ്. സഭയുടെ അടിസ്ഥാനത്തിൽ പത്രോസ് ഒരു കല്ലായി പണിയപ്പെട്ടിരിക്കുന്നതുപോലെ മറ്റ് അപ്പോസ്തോലന്മാരും പണിയപ്പെട്ടിരുന്നു (എഫേസ്യ 2:20, വെളി. 21:14).

വാഗ്ദത്തം ആദ്യമായി പത്രോസിനോടു നേരിട്ടു ചെയ്തു. എന്നാൽ അതു മറ്റുള്ളവരെ അവഗണിച്ചുകൊണ്ടായിരുന്നില്ല. എന്തെന്നാൽ മത്തായി 16:15–ൽ ചോദ്യം എല്ലാവരോടും പൊതുവായിട്ടായിരുന്നു. അതിനാൽ മത്തായി 15:16–ലെ മറുപടി എല്ലാവരുടെയും പ്രതിനിധിയായിട്ടു മാത്രമേ ആകുവാൻ നിവൃത്തിയുള്ളു. മത്തായി 16:17, 18, 19 എന്നീ വാക്യങ്ങളിൽ കർത്താവ് നേരിട്ടു പത്രോസിനോടു പറഞ്ഞെങ്കിലും മുൻ വിവരിച്ച ചുറ്റുപാടിൽ ഈ വചനങ്ങൾ മറ്റുള്ളവരെ അവഗണിച്ചില്ലെന്നും വിചാരിക്കേണ്ടിയിരിക്കുന്നു. പുതിയനിയമത്തിലെ ഇതരഭാഗങ്ങൾ ഈദൃശ നിഗമനത്തിനാണു വഴിതെളിക്കുന്നത്.

**വേദത്തിലെ ഇതര തെളിവുകൾ**

വി. പത്രോസിനു പരമാധികാരം ലഭിച്ചിരുന്നെങ്കിൽ മറ്റു ശ്ലീഹന്മാരുടെമേൽ ആ അധികാരം പ്രയോഗിക്കുന്നതായി വി. വേദത്തിൽ കാണുമായിരുന്നു. എന്നാൽ പത്രോസ് മറ്റ് അപ്പോസ്തോലന്മാരുടെമേൽ അധികാരിയായി പെരുമാറുന്നില്ലെന്നു മാത്രമല്ല, അദ്ദേഹത്തിൽനിന്നും അവർക്ക് അധികാരം ലഭിച്ചതായും വേദത്തിൽ സാക്ഷിയില്ല. വി. പൗലൂസിന്റെ അപ്പോസ്തോലത്വം "മനുഷ്യരിൽ നിന്നല്ല, മനുഷ്യനാലുമല്ല യേശുക്രിസ്തുവിനാലും അവനെ മനുഷ്യരുടെ ഇടയിൽ നിന്ന് ഉയിർപ്പിച്ച പിതാവായ ദൈവത്താലുമത്രേ" എന്ന് ഗലാത്യ. 1:1–ൽ സ്പഷ്ടമായി പറയുന്നുണ്ട്. എന്നാൽ വീണ്ടും അദ്ദേഹം പറയുന്നത് "അതിശ്രേഷ്ഠതയുള്ള അപ്പോസ്തലന്മാരിൽ ഒട്ടും കുറഞ്ഞവനല്ല" (2 കോരി. 11:5, 12:11) എന്നാണ്. പത്രോസിനെക്കാൾ ഏതെങ്കിലുംതരത്തിൽ കുറഞ്ഞവനല്ല പൗലൂസ് എന്ന് അദ്ദേഹം വിചാരിച്ചതായി ഈ വാക്യം സ്പഷ്ടമാക്കുന്നു.

മറ്റ് അപ്പോസ്തലന്മാർക്ക് ഉപരിയായി എന്തെങ്കിലും സ്ഥാനം പത്രോസിനു കൊടുത്തിരുന്നുവെങ്കിൽ ആരാണു വലിയവൻ എന്നുള്ള പ്രശ്നം – അവരുടെ ഇടയിൽ പല പ്രാവശ്യം പത്രോസിന്റെ പരമാധികാരവാദത്തിനു ചൂണ്ടിക്കാണിക്കപ്പെടുന്ന മേൽ വിവരിക്കപ്പെട്ടിട്ടുള്ള സംഭവത്തിനുശേഷം – ഉണ്ടായതിനെപ്പറ്റി എന്താണു പറയേണ്ടത് (മർക്കോസ് 9:33–34, ലൂക്കോസ് 9:46–48, 22:24, മർക്കോസ് 10:35–45). തിരുവത്താഴശേഷംപോലും ഈ തർക്കം ഉണ്ടായതിൽ നിന്നും ആ സമയത്തുപോലും പത്രോസിനെ അവരുടെമേൽ അധികാരിയായി വച്ചിരുന്നില്ല എന്നു സുവ്യക്തമാണല്ലൊ.

പത്രോസ് ശ്ലീഹാ ഈ അധികാരങ്ങളെപ്പറ്റി എന്തു വിചാരിച്ചിരുന്നു? അദ്ദേഹത്തിനു പരമാധികാരം കർത്താവ് കൊടുത്തിട്ടുള്ളതായി പത്രോസ് ഒരിക്കലും കരുതിയിരുന്നില്ല. പുതിയനിയമത്തിൽ പത്രോസിന്റെ നേതൃത്വം വളരെയൊക്കെ കാണുന്നുണ്ട്. എന്നാൽ മറ്റ് അപ്പോസ്തലന്മാരുടെമേൽ ഭരണപരമോ അധികാരപരമോ ആയി എന്തെങ്കിലും പ്രവൃത്തി (Any act of jurisdiction or authority over the other Apostles) വേദത്തിലോ ചരിത്രത്തിലോ രേഖപ്പെടുത്തിയിട്ടില്ല. താൻ മാത്രമാണു സഭയുടെ അടിസ്ഥാനമെന്നോ സഭ അതിന്മേൽ പണിയപ്പെട്ടിട്ടുള്ള പാറയെന്നോ അദ്ദേഹം അവകാശപ്പെടുന്നില്ല. "വീടുപണിക്കാരായ നിങ്ങൾ തള്ളിക്കളഞ്ഞിട്ടു കോണിന്റെ മൂലക്കല്ലായിത്തീർന്ന കല്ല് ഇവൻ തന്നെ" (നടപ്പുകൾ 4:11) എന്നും "മനുഷ്യർ തള്ളിയതെങ്കിലും ദൈവസന്നിധിയിൽ ശ്രേഷ്ഠവും മാന്യവുമായ ജീവനുള്ള കല്ല്" (1 പത്രോസ് 2:4) എന്നിപ്രകാരവും ക്രിസ്തുവിനെപ്പറ്റി അദ്ദേഹം ആവർത്തിച്ചു പ്രസ്താവിക്കുന്നു. പത്രോസ് തന്നെപ്പറ്റിത്തന്നെ സഭയിലെ കശ്ശീശന്മാരോടു പറയുമ്പോൾ ഒരു സഭാ കശ്ശീശാ (കൂട്ടുമൂപ്പൻ) എന്നത്രെ പറയുന്നത്. ഇവിടെയെങ്ങും പരമാധികാരത്തിന്റെ യാതൊരു സൂചനയും കാണുന്നില്ല. പ്രധാന അപ്പോസ്തലന്മാരെപ്പറ്റി വി. പൗലൂസ് പറയുമ്പോൾ തൂണുകളായി എണ്ണപ്പെട്ടിരുന്ന യാക്കോബും കേപ്പാവും യോഹന്നാനും എന്നു പറയുന്നു (ഗലാ. 2:9). ഇവിടെ രണ്ടാമതാണു പത്രോസിനെപ്പറ്റി പറയുന്നത്. പത്രോസിനു മറ്റു ശിഷ്യന്മാരെക്കാൾ പ്രാമുഖ്യം ഉണ്ടായിരുന്നെങ്കിൽ ആദ്യം തന്നെ പറയുമായിരുന്നു. അന്ത്യോക്യായിൽ വച്ച് വി. പത്രോസ് വി. പൗലൂസിന്റെ ശാസനയ്ക്കു വിധേയനാകുന്നു (ഗലാ. 2:11). പത്രോസ് പരമാധികാരിയായിരുന്നു എങ്കിൽ പൗലൂസ് അദ്ദേഹത്തോട് അഭിമുഖമായി എതിർത്തുനിൽക്കുകയും അദ്ദേഹത്തെ ശാസിക്കുകയും ചെയ്കയില്ലായിരുന്നു. ഇങ്ങനെ വി. വേദഭാഗങ്ങൾ സൂക്ഷ്മമായി പരിശോധിച്ചാൽ വി. പത്രോസ് മറ്റ് അപ്പോസ്തോലന്മാരുടെ മേലധികാരിയോ നിയന്ത്രകനോ ആയിരുന്നില്ല എന്നു വളരെ വ്യക്തമായി കാണാവുന്നതാകുന്നു. ❑

### പെന്തികോസ്തി ഞായർ

# പ്രബുദ്ധതയുടെ വിശുദ്ധറൂഹാ

*(വി. യോഹ. 16:5–15)*

## ഫാ. മാത്യു വർഗീസ് കുളങ്ങാട്ടിൽ



*ഒരില എന്ന ഹെൻറിയുടെ* കഥയോർമ്മയിൽ എത്തുന്നു. ഇപ്പോൾ ക്രിസ്തു ഒരിലയായി മാറുവാൻ മാർഗ്ഗം പകരുന്ന ഒരു കഥയാണിത്. ഒരു ചിത്രകാരൻ ആശുപത്രി വാർഡിലെ ഒരു രോഗിയുടെ മനസ്സ് അറിയുന്നുതാണ് പശ്ചാത്തലം. മുറിക്ക് പുറത്ത് നിൽക്കുന്ന മരത്തിന്റെ കൊമ്പുകളിൽ നിന്ന് ശിശിര കാലത്ത് ഇലകൾ പൊഴിഞ്ഞ് തുടങ്ങി. ഇത് കണ്ട രോഗി ജീവിതം പൊഴിഞ്ഞ് തുടങ്ങുന്നതായി ചിന്തിച്ച് തുടങ്ങുന്നു. നിരാശ മനസ്സിൽ പറ്റി പിടിക്കുന്ന ഒരു കാഴ്ച്ചയായിരുന്നു ഇത്. ഇലകളെല്ലാം പൊഴിഞ്ഞു . പക്ഷെ ഒരില മാത്രം അതിൽ പച്ചപിടിച്ച് നിന്നത് ആ രോഗി ശ്രദ്ധിച്ചിരുന്നു. *അത് പൊഴിഞ്ഞതേയില്ല.* കൂട്ട്കാരന്റെ മനസ്സിനെ ശക്തിപെടുത്താൻ ചിത്രകാരൻ വരച്ച് വെച്ച ഒരിലയായിരുന്നു അത്. ഇലകളെല്ലാം പൊഴിഞ്ഞിട്ടും ശേഷിച്ച ആ ഒറ്റ ഇല അയാളെ ശക്തിപ്പെടുത്തി. മരണത്തിന്റെ മണ്ണിൽ നിന്ന് ഉത്ഥാനം ചെയ്ത ഒരിലയാണല്ലോ ക്രിസ്തു.

പെന്തികോസ്തി പെരുന്നാളിലെ ഈ വായനാഭാഗം കർത്താവിന്റെ ഉത്ഥാനത്തിന് ശേഷം ഉണ്ടാകേണ്ട കാര്യങ്ങളെ കുറിച്ചുള്ള സൂചനയാണ്.ഈ സൂചകങ്ങൾ അവരുടെ ശിഷ്യന്മാരെ ദുഖിതരാക്കി.അതിനാൽ അവർ ഒന്നും കർത്താവിനോട് ചോദിക്കുന്നില്ല. എന്നാൽ ദൈവം അവർക്ക് അവരുടെ സാദ്ധ്യതകളെ പൂർണ്ണമായി ആവിഷ്ക്കരിക്കുന്ന ഒരു നിമിഷം ചരിത്രത്തിൽ ആവിഷ്ക്കരിച്ചിരുന്നു. അതാണ് പെന്തികോസ്തിപെരുന്നാൾ.ക്രിസ്തുവിന്റെ സ്നേഹത്തിൽ വിശ്വസിക്കാത്തതാണ് പാപം.ക്രിസ്തുവിന്റെ സ്നേഹത്തെ പ്രകാശിപ്പിക്കുവാനുള്ള നിയോഗത്തെയാണ് ഈ പെരുന്നാൾ സുചിപ്പിക്കുന്നത്. അത് ലോകത്തെ ജയിച്ച സ്നേഹത്തിന്റെ ശക്തിയെ പ്രഘോഷിക്കുന്നു.

**പെന്തികോസ്തി**

നീസാൻ (ഏപ്രിൽ) മാസം പതിനാറിന് ശേഷമുള്ള അമ്പതാം ദിനത്തിലാണ് എബ്രായർ ഇത് ആചരിക്കുക. ഒരു കൊയ്ത്തുകാല ആഘോഷമായിട്ടാണ് ഇത് തുടങ്ങിയത്. എന്നാൽ സീനായ് മലയിൽ നിന്നുള്ള ന്യായപ്രമാണ ലബ്ധിയുടെ ഓർമ്മകൂടയായിരുന്നു. പുതിയ ധാന്യം കൊണ്ട് യഹോവയ്ക്ക് യാഗം അർപ്പിക്കുന്നതും,രണ്ട് ശതമാനം വരുമാനം യഹോവയ്ക്ക് സമർപ്പിക്കുന്നതും ഇതിന്റെ ഭാഗമായിരുന്നു.(ലേവ്യ 23:16) . ഇസ്രായേലിന്റെ അടയാളമായി മക്കാബ്യരുടെ കാലത്ത് തയ്യാറാക്കിയ നാണയങ്ങളിൽ മുന്തിരിവള്ളിയുടെ രൂപമുണ്ടായിരുന്നു. അത് ഇസ്രായേലിന്റെ അടയാളം തന്നെയായിരുന്നു. പ്രവാചകന്മാരുടെ വാക്കുകളിൽ മുന്തിരിയുടെ മുദ്രപതിഞ്ഞത് പഴയനിയമത്തിൽ കാണാം.(എശയ്യ 5.1–7), യിരമ്യ 2.21,യെഹസ് 15, 19, 10 ഹോശ 10.1 ) ഈ വേദഭാഗങ്ങൾ, കർഷക സംസ്ക്കാരത്തിന്റെ തനിമയിൽ, നന്മയുടെ സാധ്യതകളെ കുറിച്ച് വിശദീകരിക്കുന്നു.

**1. ആശ്വാസദാതാവാം ദൈവം: ബദൽ മാർഗ്ഗങ്ങൾ (വാ. 5)**

യേശുവിനൊടൊപ്പമുള്ള ലോകജീവിതത്തെക്കാൾ ഉപരിയായ മറ്റൊരു സാധ്യത ശിഷ്യസമൂഹം ചിന്തിച്ചിരുന്നില്ല. അതുകൊണ്ടാണ് രാജ്യം കരസ്ഥമാക്കുന്ന ഗുരുവിനെകുറിച്ചവർ കിനാവ് കണ്ട്ത്; വലതും ഇടതും ഇരിക്കുന്നതിനെക്കുറിച്ച് കലഹിച്ചത്. എന്നാൽ ഞാൻ പോയില്ലെങ്കിൽ ആശ്വാസദാതാവ് നിങ്ങളുടെ അടുക്കൽ വരികയില്ല എന്ന് കർത്താവ് പറയുമ്പോൾ മറ്റൊരു ദൈവീകഹിതം അടയാളപ്പെടുത്തുകയാണ് ക്രിസ്തു. തന്റെ ശാരീരീക സാന്നിദ്ധ്യത്തെക്കാൾ അവർക്ക് പ്രയോജനകരമാവുന്ന പരിശുദ്ധാത്മാ സാന്നിദ്ധ്യത്തെ കുറിച്ചാണ് ക്രിസ്തു പറയുന്നത്. കർത്താവിന്റെ മരണവും ഉത്ഥാനവും മൂലമാണ് മനുഷ്യവർഗ്ഗത്തിന്റെ വിമോചനം സാധിക്കുന്നത്. ആയതിനാൽ അവ നടക്കാതെ പരിശുദ്ധ റൂഹായാകുന്ന കാര്യസ്ഥൻ വരികയില്ല. യേശുവിനോടുള്ള വ്യക്തിബന്ധവും ശാരീരികസാന്നിദ്ധ്യവും അവരെ തന്നോടുള്ള ഭക്തിബഹുമാനങ്ങളിൽ കേന്ദ്രികരിക്കപ്പെട്ടിരിക്കുന്നതിനാൽ ആത്മീയമായ അവരുടെ ലക്ഷ്യബോധം അവരിൽ കുറഞ്ഞുപോകുന്നുണ്ട്. ആകയാൽ അവിടുത്തെ ശാരീരികസാന്നിദ്ധ്യം പിൻവലിക്കപ്പെടുന്നതോടെ പരിശുദ്ധാത്മാവ് അവരെ ശക്തിപ്പെടുത്തി അവരെ ഉയർത്തുകയും ബലഹീനരെ ശക്തിപ്പെടുത്തി ലോകത്തെ നേടുവാൻ ശക്തിയുള്ളവരാക്കി തീർക്കുകയും ചെയ്യും. ആയതിനാൽ പെന്തികോസ്തി ക്രിസ്തുവാകുന്ന നിത്യജീവനിൽ ഉല്ലസിക്കുവാനുള്ള ക്ഷണമാകണം. നാം ആത്യന്തികമായി കാണുന്ന സങ്കേതങ്ങളിൽ നിന്നും ദൈവീകഹിതത്തിന്റെ പരിപൂർണ്ണതയിലേക്കുള്ള പ്രയാണമാണത്.

**2. പ്രബോധകന്റെ പ്രബുദ്ധത (വാ. 8)**

ലോകത്തിനു ബോധ്യം വരുത്തും എന്ന തർജ്ജമയ്ക്ക് ആഴമായ അർത്ഥമുണ്ട്. കർത്താവിനെ കുറിച്ച് ലോകം ഇനി അറിയുന്നത് തന്റെ ശിഷ്യരിലൂടെയാണ്. *പരിശുദ്ധാത്മാവ് വരുമ്പോൾ അവൻ പാപത്തെ കുറിച്ചും,നീതിയെ കുറിച്ചും ന്യായവിധിയെക്കുറിച്ചും അവരിലൂടെ ലോകത്തിന് അനിഷേദ്ധ്യമായ തെളിവുകൾ പരിശുദ്ധറൂഹാ നൽകും.* ലോകത്തിന് ബോദ്ധ്യം വരുത്തും എന്ന തർജ്ജമയ്ക്ക് *കുറ്റബോധം വരുത്തുക, ശാസിക്കുക* എന്നെല്ലാം അർത്ഥമുണ്ട്. പരിശുദ്ധാത്മാവ് വരുമ്പോൾ ചിലരുടെഹൃദയത്തെ അത് ശരിയായി സ്പർശിച്ചിട്ട് അവർ മാനസാന്തരപ്പെടുവാനും ചിലർക്ക് ഹൃദയാന്ധത മാറുവാനും അത് സഹായിക്കും. ചിലർ തങ്ങളുടെ അബോധത്തിലെ അജ്ഞതകളെ സ്ഥിരപ്പെടുത്തി





**യുയാക്കിം മാർ ഈവാനിയോസിന്റെ 94-ാമത് ഓർമ്മപ്പെരുനാൾ പരുമല സെമിനാരിയിൽ ആചരിച്ചു**

**തിരുവനന്തപുരം ഭദ്രാസനാധിപൻ ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മുഖ്യകാർമികത്വം വഹിച്ചു**



കോലഞ്ചേരി എം ഓ എസ് സി കോളേജ് ഓഫ് നഴ്സിംഗ് വിദ്യാർത്ഥികൾ ദേവലോകം കാതോലിക്കേറ്റ് അരമനയും പഴയ സെമിനാരിയും സന്ദർശിച്ചു.പരിശുദ്ധ കാതോലിക്കാ ബാവ വിദ്യാർത്ഥികളെ അഭിസംബോധന ചെയ്തു സംസാരിച്ചു.



**കണ്ണനാകുഴി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ പരിസ്ഥിതിദിനത്തോട് അനുബന്ധിച്ചു പരിസ്ഥിതി ദിനാഘോഷവും വൃക്ഷതൈ വിതരണവും വൃക്ഷതൈ നടീലും നിലയ്ക്കൽ ഭദ്രാസനാധിപൻ ഡോ. ജോഷ്വാ മാർ നിക്കോദിമോസ് നിർവഹിച്ചു.**



**ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം തിരുവനന്തപുരം വാർഷിക സമ്മേളനവും പരിസ്ഥിതി ദിനാഘോഷവും.**



## മാർഗ്ഗനിർദ്ദേശ സെമിനാർ നടത്തപ്പെട്ടു

മാവേലിക്കര മെത്രാസനത്തിലെ +2 പഠനം പൂർത്തീകരിച്ച് ഉപരിപഠനത്തിന് ആഗ്രഹിക്കുന്ന വിദ്യാർത്ഥികൾക്കായുള്ള മാർഗ്ഗനിർദ്ദേശ ക്ലാസ്സ് മെത്രാസന വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ തഴക്കര തെയോ ഭവൻ അരമനയിൽ നടത്തപ്പെട്ടു. അലക്സിയോസ് മാർ യൗസേബിയോസ് തിരുമേനി അനുഗ്രഹ പ്രഭാഷണം നടത്തി. ഫാ. തോമസ് മാത്യു കൊറ്റംപള്ളി അധ്യക്ഷത വഹിച്ചു. വിനോദ് ശ്രീധർ ക്ലാസുകൾക്ക് നേതൃത്വം നൽകി.



## പരിസ്ഥിതി ദിനാചരണം

കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയിൽ പരിസ്ഥിതി ദിനാചരണം പുത്തൻകുരിശ് സി. ഐ. സജി ചെറിയാൻ ഉദ്ഘാടനം നിർവ്വഹിച്ചു. പരിസ്ഥിതിയെ സംരക്ഷിക്കേണ്ടത് കാലഘട്ടത്തിന്റെ അനിവാര്യതയാണെന്ന് അദ്ദേഹം പറഞ്ഞു. വൃക്ഷതൈകളുടെ വിതരണോത്ഘാടനവും അദേഹം നിർവ്വഹിച്ചു



## പ്രവേശനോത്സവത്തിൽ വിദ്യാർത്ഥികൾക്ക് ഇരിപ്പിടവുമായി വിദ്യാർത്ഥി പ്രസ്ഥാനം

കരിപ്പുഴ: എം.ജി.ഓ.സി.എസ്.എം മാവേലിക്കര മെത്രാസനത്തിന്റെ ആഭിമുഖ്യത്തിൽ കരിപ്പുഴ തെക്കേക്കര ജി.എൽ.പി.എസിലെ എല്ലാ ക്ലാസിലേയും കുട്ടികൾക്കായി കസേരകൾ നൽകി. പള്ളിപ്പാട് പഞ്ചായത്ത് വികസന സ്റ്റാൻഡിംഗ് കമ്മറ്റി ചെയർമാൻ പീറ്റർ തോമസ് അധ്യക്ഷത വഹിച്ച യോഗത്തിൽ മാവേലിക്കര മെത്രാസന വൈദിക സംഘം സെക്രട്ടറി ഫാ.വി.തോമസ് ഉദ്ഘാടനം ചെയ്തു. മെത്രാസന സെക്രട്ടറി ഫാ. എബി ഫിലിപ്പ്, വിദ്യാർത്ഥി പ്രസ്ഥാനം മെത്രാസന വൈസ് പ്രസിഡന്റ് ഫാ. തോമസ് മാത്യു കൊറ്റംപള്ളി, മെത്രാസന പി.ആർ.ഒ. വർഗീസ് പോത്തൻ, എം.ജി.ഓ.സി.എസ്.എം മെത്രാസന സെക്രട്ടറി നിഖിത് സഖറിയ, ഹെഡ്മിസ്ട്രസ് ജി. ബീന, പി.റ്റി.എ. പ്രസിഡന്റ് ബി. സുനി തുടങ്ങിയവർ പ്രസംഗിച്ചു.



## പരിസ്ഥിതി ദിനാഘോഷം നടത്തപ്പെട്ടു

മാവേലിക്കര: മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ കേന്ദ്രതല പരിസ്ഥിതി ദിനാഘോഷം മാവേലിക്കര തെയോഭവൻ അരമനയിൽ വെച്ച് മാവേലിക്കര മെത്രാസന എം.ജി.ഓ.സി.എസ്.എം.ന്റെ ആതിഥേയത്വത്തിൽ നടത്തപ്പെട്ടു.

എം.ജി.ഓ.സി.എസ്.എം. കേന്ദ്ര പ്രസിഡന്റ് അഭി.ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലിത്ത കൊണ്ട് യോഗത്തിന് അധ്യക്ഷത വഹിക്കുകയും, മാവേലിക്കര മെത്രാസന സഹായ മെത്രാപ്പോലീത്ത അലക്സിയോസ് മാർ യൗസേബിയോസ് പരിസ്ഥിതി ദിന സന്ദേശം നൽക്കുകയും ചെയ്തു.

മെത്രാസന എം.ജി.ഓ.സി.എസ്. എം വൈസ് പ്രസിഡന്റ് ഫാ.തോമസ് മാത്യു കൊറ്റംപള്ളി, കേന്ദ്ര ആക്ടിംഗ് സെക്രട്ടറി  ഫാ. മോബിൻ, കേന്ദ്ര സ്റ്റുഡന്റ് സെക്രട്ടറി ക്രിസ്റ്റോ നൈനാൻ, എലിസബത്ത് ജി മാത്യു, സിംജോ സാമുവേൽ സ്കറിയ,  കേന്ദ്ര- മെത്രാസന ഭാരവാഹികൾ നേതൃത്വം നൽകി..




**മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർഥിപ്രസ്ഥാനത്തിന്റെ കുവൈറ്റ് മേഖല ഏകദിന സമ്മേളനം അഹമദി സെൻറ് തോമസ് ഓർത്തഡോക്സ് പഴയ പള്ളിയുടെ ആഭിമുഖ്യത്തിൽ ബഥേൽ ചാപ്പലിൽ വച്ച് നടത്തപ്പെട്ടു.**




**യുവജനപ്രസ്ഥാനം യു.എ.ഇ. സോൺ അർദ്ധ വാർഷിക സമ്മേളനം 2019 ജൂൺ മാസം 6-ന് ഷാർജ സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് ദേവാലയത്തിൽ വെച്ച് നടത്തപ്പെട്ടു.**



**ഇടുക്കി ഭദ്രാസനാധിപൻ ആയിരുന്നു അഭിവന്ദ്യ. ഔഗേൻ മാർ ദീവന്നാസിയോസിന്റെ പന്ത്രണ്ടാമത് ഓർമപ്പെരുന്നാളിനോടനുബന്ധിച്ച് വള്ളിക്കാട്ട് ദയറായിൽ വി. കുർബാനയ്ക്കുശേഷം പ. കാതോലിക്കാ ബാവ കബറിങ്കൽ ധൂപപ്രാർത്ഥന നടത്തുന്നു.**



## ഭദ്രാസന വാർഷിക സമ്മേളനം

മലങ്കര ഓർത്തഡോക്സ് സഭയുടെ ഇടുക്കി ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ വാർഷിക സമ്മേളനം നരിയാംപറ സെന്റ് മേരീസ് ദേവാലയത്തിൽ വച്ച് നടന്നു.ഇടുക്കി ഭദ്രാസന സെക്രട്ടറി കെ. റ്റി. ജേക്കബ്ബ് കോർഎപ്പിസ്കോപ്പായുടെ അധ്യക്ഷതയിൽ ചേർന്ന സമ്മേളനത്തിന്റെ ഉദ്ഘാടനം ഭദ്രാസന മെത്രാപ്പോലീത്ത അഭി. മാത്യൂസ് മാർ തേവോദോസിയോസ് നിർവ്വഹിച്ചു. പ്രസ്ഥാനം കേന്ദ്ര ജനറൽ സെക്രട്ടറി ഫാ. അജി കെ. തോമസ് മുഖ്യപ്രഭാഷണം നടത്തി. സമ്മേളനതോടനുബന്ധിച്ച് ഭദ്രാസനത്തിലെ വിവിധ മേഖലകളിൽ നിന്നും തെരഞ്ഞെടുത്ത നൂറ് കുട്ടികൾക്കുള്ള പഠനോപകരണ വിതരണം കാഞ്ചിയർ ഗ്രാമ പഞ്ചായത്ത് പ്രസിഡന്റ് ശശി വരവുകാലായിൽ നിർവ്വഹിച്ചു.

## പ്രകാശനം നിർവ്വഹിക്കുന്നു

ജിമ്മി ചാത്തുരുത്തിയുടെ ലേഖനങ്ങൾ സമാഹരിച്ചു 'യേശുവിന്റെ കഥ' 'യഹൂദന്മാരും മോശയും മറ്റും എന്നിങ്ങനെ രണ്ടു വാല്യങ്ങൾ എം.ഒ.സി. പബ്ലിക്കേഷൻസ് പ്രസിദ്ധീകരിക്കുന്നു. പരിശുദ്ധ പരുമല തിരുമേനിയുടെ ജന്മദിനമായ ജൂൺ 15-നു മുളന്തുരുത്തി മാർത്തോമൻ കാതോലിക്കേറ്റ് സെന്ററിൽ വി. കുർബാനയ്ക്കു ശേഷം യൂഹാനോൻ മാർ പോളികാർപ്പോസ് പ്രകാശനം നിർവഹിക്കുന്നതായിരിക്കും .